

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 34 | THE ONLINE OFFICIAL NEWS BULLETTIN | 2020 September 19


SEASON OF CROSS | സ്ലീബാകാലം | ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 20 ♪1 | 21 ♪5 | 22 ♪1 | 23 ♪5 | 24 ♪1 | 25 ♪5 | 26 ♪1 |
| hadbsabo botar slibo<br>1st Sunday after the Feast of Holy Cross | | | 97th Mem. of Alvaris Mar Yulios<br>(Panchim St. Mary's, Goa) | Comme. of St. Dimeth the Persian | 126th Mem. of H.H. Ignatios Peter III Patriarch | |



## നിയമാധിഷ്ഠിതമായ നീതി നിർവ്വഹണത്തിലൂടെ ശ്വാശ്വത സമാധാനം ഉണ്ടാകണം: പ. കാതോലിക്കാ ബാവ

ദേവലോകം; നിയമാധിഷ്ഠിതമായ നീതി നിർവ്വഹണത്തിലൂടെ മലങ്കര സഭയിൽ ശ്വാശ്വത സമാധാനം ഉണ്ടാകുവാൻ വിവേകത്തോടെയും ദൈവാശ്രയത്തോടെയും ഏവരും പരിശ്രമിക്കണമെന്ന് പ. കാതോലിക്കാ ബാവാ. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ പൗരസ്ത്യ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിക്കപ്പെട്ടതിന്റെ 108-ാം വാർഷികത്തോടനുബന്ധിച്ച് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടന്ന സമ്മേളനം ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം.

ഇന്നലെകളെ മറന്നും ഇന്നിനെ പരിഗണിക്കാതെയും നാളെയെ മുമ്പിൽ കാണാതെയും ഉള്ള യാതൊരു നിലപാടുകളും മലങ്കരസഭയ്ക്ക് സ്വീകരിക്കാൻ സാധ്യമല്ല. ഭാവി തലമുറയെ കൂടി വ്യവഹാരത്തിലേക്ക് തള്ളിവിടാത്ത വിധത്തിലുള്ള മാർഗ്ഗങ്ങൾ ആണ് നാം സ്വീകരിക്കേണ്ടത്. ഭരണകൂടം അധികാരം ദുരുപയോഗം ചെയ്ത് മലങ്കരസഭയ്ക്ക് നീതി നിഷേധിച്ചപ്പോഴൊക്കെ മലങ്കരസഭ നീതിന്യായ കോടതികളെ സമീപിക്കുകയാണ് ചെയ്തിട്ടുള്ളത്. അല്ലാതെ അതിക്രമത്തിന്റെ മാർഗ്ഗം സ്വീകരിക്കുകയോ നിയമം കൈയ്യിലെടുത്ത് തെരുവിൽ ഇറങ്ങുകയോ ചെയ്തിട്ടില്ല, ചെയ്യുകയുമില്ല. 1912-ൽ സ്ഥാപിക്കപ്പെട്ട മലങ്കരയിലെ കാതോലിക്കേറ്റിന് വ്യക്തമായ നിർവ്വചനം നൽകിയത് 1934-ലെ സഭാ ഭരണഘടനയാണ്. ഈ നിർവ്വചനം പൂർണ്ണതയിലെത്തിയത് 2017-ലെ സുപ്രീം കോടതി വിധിയോടെയാണെന്നും ബാവ പറഞ്ഞു.

അധികാരവും സമ്പത്തും നേടുക എന്ന ദുരുദ്ദേശത്തോടു കൂടി വൈദേശിക ഇടപെടൽ ഉണ്ടായതാണ് മലങ്കര സഭയിൽ ഭിന്നതകളും തർക്കങ്ങളും ഉടലെടുക്കാൻ കാരണമായത്. കേരളത്തിൽ നാട്ടുരാജാക്കന്മാരും വിശിഷ്യ ഹൈന്ദവ സമൂഹവും മാർത്തോമ്മാ നസ്രാണികളെ ചേർത്ത് നിർത്തുകയും പ്രത്യേക പദവികൾ നൽകി ആദരിക്കുകയും ചെയ്തത് അവർ കാണിച്ച വിശ്വാസ്യത കണക്കിലെടുത്താണെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

കാതോലിക്കേറ്റ് അരമന മാനേജർ ഫാ. എം. കെ. കുര്യൻ അദ്ധ്യക്ഷത വഹിച്ചു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. കുര്യൻ തോമസ് കരിപ്പാൽ, സഭാ മാനേജിംഗ് കമ്മറ്റി അംഗം എ. കെ. ജോസഫ് എന്നിവർ പ്രസംഗിച്ചു. മലങ്കര സഭയുടെ എല്ലാ പള്ളികളിലും വിശുദ്ധ കുർബ്ബാന അനുഷ്ഠിക്കുകയും കാതോലിക്കേറ്റ് പതാക ഉയർത്തുകയും, സഭയ്ക്ക് വേണ്ടി പ്രത്യേക പ്രാർത്ഥന നടത്തുകയും ചെയ്തു.



## മണർകാട് പള്ളി 1934-ലെ ഭരണഘടനപ്രകാരം ഭരിക്കപ്പെടണം

കോട്ടയം: മണർകാട് സെന്റ് മേരീസ് സുറിയാനി കത്തീഡ്രൽ 1934-ലെ മലങ്കരസഭാ ഭരണഘടനപ്രകാരം ഭരിക്കപ്പെടേണ്ടതാണെന്ന ഓർത്തഡോക്സ് സഭയുടെ വാദം കോട്ടയം അഡീഷനൽ സബ് കോടതി അംഗീകരിച്ചു. ഈ ഭരണഘടന അംഗീകരിക്കുന്ന ഇടവകക്കാരുടെ യോഗം വിളിച്ചുകൂട്ടി പുതിയ കമ്മിറ്റിയെ തിരഞ്ഞെടുക്കണമെന്നും ആ കമ്മിറ്റിക്ക് കത്തീഡ്രലിന്റെ ഭരണം കൈമാറണമെന്നും സബ് ജഡ്ജി എസ്. സുധീഷ് കുമാർ ഉത്തരവിട്ടു.

കത്തീഡ്രലിന്റെയും അനുബന്ധ സ്ഥാപനങ്ങളുടെയും താക്കോലുകളും റെക്കോർഡുകളും പണവും ഓർത്തഡോക്സ് സഭ നിയമിച്ച വികാരിക്കു കൈമാറണമെന്ന ആവശ്യം കോടതി അംഗീകരിച്ചു. പുതിയതായി തിരഞ്ഞെടുക്കപ്പെടുന്ന കമ്മിറ്റി ഭരണം നടത്തുന്നതു തടയരുതെന്നും കോടതിവിധിയിൽ പറയുന്നതായി വാദിഭാഗം അഭിഭാഷകൻ എം. സി. സ്കറിയ പറഞ്ഞു.

2019 ജനുവരി 23-നു ഫയൽ ചെയ്ത കേസിലാണ് വിധി. മണർകാട് കത്തീഡ്രലിൽ ഓർത്തഡോക്സ് സഭ നിയമിച്ച വികാരി ഫാ. ലൈജു മർക്കോസ്, ഇടവകാംഗങ്ങളായ വി. വി. മാത്യു, എം. എ. ചെറിയാൻ, സന്തോഷ് ജോർജ് എന്നിവരാണ് കേസ് നൽകിയത്.

## പാക്ക് ഷെല്ലാക്രമണത്തിൽ മലയാളി ജവാനു വീരമൃത്യു



ന്യൂഡൽഹി/കൊല്ലം: കശ്മീരിലെ രജൗരി ജില്ലയിലുള്ള നിയന്ത്രണ രേഖയിൽ പാക്ക്സേന നടത്തിയ ഷെല്ലാക്രമണത്തിൽ മലയാളി ജവാനു വീരമൃത്യു. കൊല്ലം ഇട്ടിവ വയലാ ആലുംമുക്കിൽ ആശാ നിവാസിൽ അനീഷ് തോമസ് (36) ആണു മരിച്ചത്. സംസ്കാരം വയലാ മർത്തശ്മൂനി ഓർത്തഡോക്സ് പള്ളിയിൽ നടത്തി. ഡി. തോമസിന്റെയും അമ്മിണിയുടെയും മകനാണ് അനീഷ്. ഭാര്യ: എമിലി. മകൾ: ഹന്ന. അനീഷിന്റെ വിയോഗത്തിൽ മുഖ്യമന്ത്രി പിണറായി വിജയൻ അനുശോചിച്ചു.

ആരാധനാ കലണ്ടർ

# “സ്വർഗ്ഗസ്ഥനായ എന്റെ പിതാവ് നട്ടിട്ടില്ലാത്ത തൈ ഒക്കെയും വേരോടെ പറിഞ്ഞു പോകും” (വി. മത്തായി 15:13)




**ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ**

പ്രിയ വിശ്വാസികളെ,

സ്ലീബാ പെരുന്നാളിനു ശേഷം ആദ്യ ആഴ്ചയിൽ എത്തുമ്പോൾ സ്വർഗ്ഗസ്ഥനായ പിതാവിനാൽ നട്ടിട്ടില്ലാത്തതൊക്കെയും വേരോടെ പറിഞ്ഞുപോകും എന്ന സന്ദേശമാണ് രക്ഷകനിൽ നിന്നും നാം ശ്രവിക്കുന്നത്.

സ്ലീബാ പെരുന്നാൾ മുതൽ കൂദോസ്സ് ഈത്തോ വരെയുള്ള കാലം (ഏതാണ്ട് 49 ദിവസങ്ങൾ) സ്ലീബാ കാലം എന്നും യുഗാന്ത്യകാലമെന്നുമെല്ലാമാണ് പൗരസ്ത്യ സഭയുടെ ആരാധാന സംവത്സരത്തിൽ കണക്കാക്കുന്നത്).

നമ്മുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുക്രിസ്തുവിന്റെ മനുഷ്യാവതാര വ്യാപാരത്തെ കേന്ദ്രചിന്തയായി നിർത്തിക്കൊണ്ട് പ്രപഞ്ചത്തിന്റെ ആരംഭം മുതൽ കർത്താവിന്റെ രണ്ടാമത്തെ വരവും തുടർന്നുണ്ടാകുന്ന നിത്യതയും വരെയുള്ള സംഭവങ്ങളാണല്ലൊ ഓരോ ആരാധനാവർഷവും പ. സഭ ധ്യാനിക്കുന്നത്. ഏഴു കാലങ്ങളും, ഓരോ കാലങ്ങളിലും ശരാശരി ഏഴ് ആഴ്ചകളും ഓരോ ആഴ്ചകളിലും ഏഴു വിധം ദിവസങ്ങളുമായുള്ള ഏറെ ശാസ്ത്രീയവും വേദശാസ്ത്രപരവുമായ ഒരു സമീപനമാണ് പ. പിതാക്കന്മാർക്ക് ദൈവാത്മാവ് വെളിപ്പെടുത്തി കൊടുത്തിട്ടുള്ളത്. ഈ ക്രമീകരണത്തിലെ അവസാന കാലമാണ് സ്ലീബാ മുതൽ കൂദോസ്സ് ഈത്തോ വരെയുള്ള കാലം.

‘ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു’ എന്ന വാക്യത്തിലാണല്ലൊ വി. വേദപുസ്തകം ആരംഭിക്കുന്നത്. തുടർന്ന് ചരിത്രത്തിൽ നിരന്തരമായി ഇടപെടുന്ന ജീവനുള്ള ദൈവത്തിന്റെ രക്ഷണ്യ പദ്ധതിയുടെ നാൾവഴിയായി പഴയനിയമ പുസ്തകങ്ങളെ കാണാം. കാലത്തികവിൽ സ്രഷ്ടാവായ ദൈവം സൃഷ്ടിയായി തീർന്ന്, മനുഷ്യാവതാരം ചെയ്ത്, ലോകത്തിൽ വ്യാപരിച്ച് തന്റെ സൃഷ്ടിക്ക് മോചനം നൽകിയ ചരിത്രവും അതിന്റെ തുടർച്ചയും പുതിയനിയമ പുസ്തകങ്ങളിൽ വെളിപ്പെടുന്നു. ഒടുവിൽ അവസാന വാക്യത്തിൽ “അതേ, ഞാൻ വേഗം വരുന്നു” എന്ന് അരുളിച്ചെയ്യുന്നു. “ആമേൻ. കർത്താവായ യേശുവേ, (വേഗം) വരേണമേ, കർത്താവായ യേശുക്രിസ്തുവിന്റെ കൃപ നിങ്ങളോടെല്ലാവരോടും കൂടെ ഇരിക്കുമാറാകട്ടെ, ആമേൻ” (വെളിപ്പാട് 22:20, 21) എന്ന് വി. സഭ ധ്യാനിക്കുന്നു.

പ. സഭയുടെ വിശ്വാസപ്രമാണവും ഇതേ ക്രമത്തിലാണെന്ന് ഓർക്കുമല്ലോ. “സർവ്വശക്തിയുള്ള പിതാവായി ആകാശത്തിന്റെയും ഭൂമിയുടെയും... സ്രഷ്ടാവായ” എന്നു തുടങ്ങി “മരിച്ചുപോയവരുടെ ഉയിർപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി നോക്കിപാർക്കുന്നു” എന്ന വിശ്വാസമാണ് വിശ്വാസികൾ ദിവസവും മൂന്നു തവണയെങ്കിലും വിശ്വസിച്ച് ഏറ്റുപറയുന്നത്.”

വി. കൂദാശകളുടെ മകുടമായ വി. കുർബാനയിലും സൃഷ്ടിയുടെ ആരംഭം മുതൽ നമ്മുടെ കർത്താവിന്റെ രണ്ടാമത്തെ വരവും നിത്യതയുടെ പുതിയ ആകാശവും ഭൂമിയും വരെയുള്ള സർവ്വകാര്യങ്ങളും ധ്യാനചിന്തയായി വരുന്നുവെന്ന് ഓർക്കണം.

സ്ലീബാ പെരുന്നാൾ മുതലുള്ള വേദവായന ക്രമത്തിൽ ലോകാവസാനവും പുതിയ ലോകത്തിന്റെ ആരംഭവും പ്രധാന ചിന്തകളായി ആവർത്തിക്കുന്നത് ശ്രദ്ധിച്ചിരിക്കുമല്ലൊ. ആയതിനെ കുറിച്ചുള്ള പഴയനിയമ ചിന്തകളും പ്രവചനങ്ങളും വായിച്ച് ധ്യാനിച്ചശേഷം പുതിയനിയമ കാഴ്ചപ്പാടുകളിലൂടെ വി. ഏവൻഗേല്യോനിലെത്തുമ്പോൾ തന്റെ രണ്ടാമത്തെ വരവിനായി എപ്രകാരം നാം ഒരുങ്ങണമെന്ന് കർത്താവ് പഠിപ്പിക്കുന്നതായി കാണാം. ഈ ചിന്താ പദ്ധതിയുടെ ഉദാഹരണമാണ് ഈ ആഴ്ചയിലെ വേദവായനാ ഭാഗങ്ങൾ.

പുതിയ രാജ്യത്തിന്റെ ക്രമീകരണത്തിന്റെയും ദൃഷ്ടാന്തമായിട്ടാണ് ഇസ്രായേൽ ഗോത്രത്തിന്റെ മിസ്രയീമിലേക്കുള്ള പ്രയാണത്തെ പിതാക്കന്മാർ വ്യാഖ്യാനിക്കുന്നത്. യൗസേഫ് മിസ്രയിമിലേക്ക് വില്ക്കപ്പെടുന്നതും അവിടെ അദ്ദേഹം ഭരണാധികാരിയാവുന്നതുമൊക്കെ ഇസ്രായേലിന്റെ രക്ഷാപദ്ധതിയുടെ ഭാഗമായിരുന്നുവല്ലൊ. ആദ്യ വായന (ഉല്പത്തി 42-ാം അദ്ധ്യായം) ഈ പദ്ധതിയെയാണ് നമ്മെ ഓർമ്മിപ്പിക്കുന്നത്. താല്ക്കാലിക പ്രതിസന്ധികൾ വരുമ്പോൾ നാം തളർന്നുപോകാറുണ്ട്. എന്നാൽ വലിയ രക്ഷാപദ്ധതിയിലേക്ക് ഒരുക്കമായിട്ടാണ് ദൈവം പ്രവർത്തിക്കുന്നത് എന്ന് മനസ്സിലാക്കുവാൻ യാക്കോബിന്റെ അനുഭവത്തേക്കാൾ മെച്ചമായത് ഉണ്ടെന്ന് തോന്നുന്നില്ല.

ശലോമോൻ രാജാവിന്റെ അനുഭവവും പ്രാർത്ഥനയുമാണ് അടുത്ത ഉദാഹരണമായി കാണുന്നത് (1 രാജാക്കന്മാർ 3-ാം അദ്ധ്യായം). “ആകയാൽ ഗുണവും ദോഷവും തിരിച്ചറിഞ്ഞു നിന്റെ ജനത്തിനു ന്യായപാലനം ചെയ്യാൻ വിവേകമുള്ളൊരു ഹൃദയം തരേണമേ” എന്നാണ് അദ്ദേഹത്തിന്റെ പ്രാർത്ഥന.” പുതിയ രാജ്യത്തിന്റെ അടയാളം ദീർഘായുസ്സോ, സമ്പത്തോ, ശത്രുസംഹാരമോ ഒന്നുമല്ല, വിവേകമാണ് എന്ന് ഈ വായനയിൽ വ്യക്തമാകുന്നു.

“യാക്കോബേ, ഞാൻ വിളിച്ചിരിക്കുന്ന ഇസ്രായേലെ എന്റെ വാക്കു കേൾക്ക” എന്നു തുടങ്ങി സർവ്വത്തിന്റെയും സ്രഷ്ടാവായ ദൈവം വീണ്ടെടുപ്പിന്റെ വഴികളിലൂടെ ജനതയെ നടത്തുന്നുവെന്ന് പ്രഖ്യാപിക്കുന്ന ഭാഗമാണ് യെശയ്യാവിൽ നിന്നും (48:12-16) നാം കേൾക്കുന്നത്. പ്രപഞ്ചത്തിന്റെ ആരംഭം മുതൽ നിരന്തരമായി അതിൽ വ്യാപരിക്കുന്ന ദൈവാത്മാവിന്റെ സാന്നിധ്യം യെശയ്യാവ് ഉറപ്പിച്ച് പ്രവചിക്കുന്നുണ്ട്.

ക്രിസ്തുവിലും അവന്റെ സുവിശേഷത്തിലും ആരംഭിച്ച പുതിയ ഭരണക്രമത്തെ ഇല്ലായ്മ ചെയ്യുവാൻ ശ്രമിക്കുന്നവരോട് സർവ്വജനത്തിനും ബഹുമാനമുള്ള ധർമ്മോപദേഷ്ടാവായ ഗമാലിയേൽ നല്കുന്ന ഉപദേശമാണ് പൊതുവിന്റെ ലേഖനത്തിലെ പ്രതിപാദ്യം (അ. പ്രവൃത്തികൾ 5:33-42). ചരിത്രം ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം പ്രസ്താവിക്കുന്നത് ശ്രദ്ധേയമാണ്: “മാനുഷമായത് നശിച്ചു പോകും. എന്നാൽ ദൈവീകം എങ്കിലോ നിങ്ങൾക്ക് അത് നശിപ്പിപ്പാൻ കഴികയില്ല. നിങ്ങൾ ദൈവത്തോട് പോരാടരുത്.” നശിച്ചു പോകാതെ 2000 വർഷത്തിലധികം അത് ലോകമെമ്പാടും നിലനിന്ന് വളരുന്നുവെന്ന് ഓർക്കുമ്പോൾ ദൈവ വചനത്തിന്റെ ശക്തിയെ നമുക്ക് അവഗണിക്കുവാൻ കഴിയുകയില്ലല്ലൊ. ഇതേ ആശയം തന്നെ പ. പൗലോസ് ശ്ലീഹാ കൊരിന്ത്യരേയും പഠിപ്പിക്കുന്നു (1 കൊരി. 2:14-3:3). തുടർന്നാണ് വി. ഏവൻഗേല്യോൻ ഭാഗങ്ങളിൽ (വി. മത്തായി 14, 15, 16 അദ്ധ്യായങ്ങൾ) കർത്താവിന്റെ വാക്കുകളിലൂടെ തന്നെ തന്റെ രണ്ടാമത്തെ വരവിനെക്കുറിച്ചും ആയതിന് ആവശ്യമായ മുന്നൊരുക്കങ്ങളെ കുറിച്ചും വ്യക്തമാക്കുന്നത്.

പഴയതിലെ നന്മകളെ സ്വാംശീകരിക്കുകയും പുതിയതിലേക്ക് പ്രതീക്ഷയോടെ ഒരുങ്ങുകയും ചെയ്യുവാൻ പഠിപ്പിക്കുന്ന കർത്താവിനെയാണ് ഈ വേദഭാഗങ്ങളിൽ കാണുന്നത്. പുളിമാവിന്റെ ഉദാഹരണത്തിലൂടെ ശിഷ്യന്മാരെ ഈ പാഠം ഭംഗിയായി കർത്താവ് പഠിപ്പിക്കുന്നത് കാണാം. തന്നിലേക്ക് അടുത്തു വരുകയും തന്നിൽ പൂർണ്ണമായി വിശ്വസിച്ച് രൂപാന്തരപ്പെടുകയും ചെയ്യുന്ന ഒരു സമൂഹത്തെയും അവിടെ ദർശിക്കുന്നുണ്ട്. അവരോടൊപ്പം അവരുടെ ജീവന്റെയും അതിജീവനത്തിന്റെയും അപ്പവും ആത്മാവുമായി തന്റെ സാന്നിധ്യം എപ്പോഴും ഉണ്ടെന്നും ഇവിടെ കാണുന്നു.

സമ്പ്രദായ ലംഘനങ്ങളെ കുറിച്ച് എപ്പോഴും പരാതിപ്പെടുന്ന പരീശക്കൂട്ടത്തെ കർത്താവ് ശാസിക്കുകയും തിരിക്കുകയും ചെയ്യുന്നുണ്ട്. “നിങ്ങളുടെ സമ്പ്രദായംകൊണ്ട് നിങ്ങൾ ദൈവകല്പന ലംഘിക്കുന്നത് എന്തുകൊണ്ട്” എന്ന് കർത്താവ് ഉദാഹരണം നിരത്തി അവരോട് ചോദിക്കുന്നു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




"അധരംകൊണ്ട് ദൈവത്തെ ബഹുമാനിക്കുന്നതായി അഭിനയിക്കുകയും ജീവിതം കൊണ്ട് സ്രഷ്ടാവിനെ പരിഹസിക്കുകയും ചെയ്യുന്ന പരീശകൂട്ടത്തിന്റെ പിൻതലമുറക്കാരാണോ നാം എന്ന് ഈ ദിവസങ്ങളിൽ വിലയിരുത്തണം."

ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ് പിതാവായ ദൈവം നട്ടതു മാത്രമേ വളരൂ എന്ന പ്രാപഞ്ചിക സത്യം കർത്താവ് തന്റെ ശിഷ്യഗണത്തെ പഠിപ്പിക്കുന്നത്. ദൈവത്തിൽ നിന്നും ഉത്ഭവിക്കാത്തവ ചുവടോടെ നശിക്കും എന്ന ഗമാലിയേൽ തത്വവും ഇതു തന്നെയാണ്. അനുദിന ജീവിതത്തിൽ എത്രയോ ഉദാഹരണങ്ങൾ ആണ് ഈ തത്വത്തിന്റെ സാധൂകരണമായി കാണുന്നത്.

ചരിത്രത്തിൽ വിസ്മൃതിയിൽ അകപ്പെട്ട ഒരു പിതാവിനെ ഏതാണ്ട് 50 വർഷങ്ങൾക്കുശേഷം കണ്ടെത്തി അദ്ദേഹത്തിന്റെ ഭൗതികശരീര അവശിഷ്ടം എല്ലാ ബഹുമതികളോടെയും ആദരിച്ച് ദേവാലയത്തിൽ പ്രതിഷ്ഠിക്കുവാനും ഓർമ്മപെരുന്നാൾ ആഘോഷിക്കുവാനും മലങ്കരസഭയ്ക്ക് കഴിയുന്നു. പ. അൽവാറിസ് യൂലിയോസ്സ് പിതാവിന്റെ 97-ാം ഓർമ്മപ്പെരുന്നാൾ ഗോവയിലെ പഞ്ചീം ദേവാലയത്തിൽ അടുത്ത ദിവസം ആഘോഷിക്കുമ്പോൾ പ. സഭ ധന്യ നിമിഷങ്ങളിലാണെന്ന് ഓർക്കണം.

നുണയിൽ ജനിച്ച് നുണയിൽ വളരുവാൻ ശ്രമിക്കുന്ന വിഘടിത വിഭാഗം അവരുടെ പ്രവർത്തികൾ കൊണ്ട് തന്നെ വേരോടെ പിഴുതെറിയപ്പെട്ട് ദൈവത്തിന്റെ പ. സഭയിൽ നിന്നും എല്ലാ കളകളും മാറ്റപ്പെടുകയും പ. മാർത്തോമ്മാ ശ്ലീഹായാൽ മലങ്കരയിൽ നടപ്പെടുകയും അദ്ദേഹത്തിന്റെ ശ്ലൈഹിക പാരമ്പര്യത്തിലുള്ള പ. യൽദോ മാർ ബസ്സേലിയോസ് ഉൾപ്പെടെയുള്ള പൗരസ്ത്യ കാതോലിക്കാമാർ ജീവത്യാഗത്തിലൂടെ നിലനിർത്തിയതും പ. അബ്ദേദ് മശിഹായെപ്പോലെയും പ. വട്ടശേരിൽ തിരുമേനിയെപ്പോലെയുമുള്ള പുണ്യപിതാക്കന്മാരാൽ പരിലാളിക്കപ്പെട്ടതുമായ പ. മലങ്കരസഭയാകുന്ന തരു ഭൂമിയിൽ നടപ്പെട്ട് ആകാശത്തോളം നമ്മുടെ കർത്താവിന്റെ രണ്ടാം വരവു വരെ അവനെ മഹത്വപ്പെടുത്തി കൊണ്ട് വളരുക തന്നെ ചെയ്യും. ദൈവം അനുഗ്രഹിക്കട്ടെ.

"മാർത്തോമ്മാ നിന്നെ പ്രസവിച്ചോൾ ധന്യ
ഏദനിൽ നട്ട മനോഹരമാം തരുവല്ലോ നീ
ദീനന്മാർക്കുതകും ഫലമേകുന്നോരീ
തരുവിൻ വേരുകളീ ധരയിൽ തല സ്വർഗ്ഗത്തിൽ."



**മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെ നിയമസഭ അംഗത്വത്തിന്റെ 50-ാം വാർഷികാഘോഷം സെപ്റ്റംബർ 17-ന് പുതുപ്പള്ളി പള്ളിയിൽ നടന്നു. കൊച്ചി ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ, വൈദികട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ തുടങ്ങിയവർ പങ്കെടുത്തു.**



**മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 108-ാം വാർഷികത്തോടനുബന്ധിച്ചു ഡോ. മാത്യൂസ് മാർ സേവേറിയോസ് വള്ളിക്കാട്ട് ദയറായിൽ കാതോലിക്കേറ്റ് പതാക ഉയർത്തുന്നു.**



**മലങ്കര സഭയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ 108-ാമത് വാർഷികം മാവേലിക്കര ഭദ്രാസന ആസ്ഥാനമായ തെയോ ഭവൻ അരമനയിൽ കൊണ്ടാടി.**



**കാതോലിക്കാ സ്ഥാപന ദിനത്തിൽ കൊല്ലാട് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ വി. കുർബ്ബാനയ്ക്കു ശേഷം ബോംബെ ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ കാതോലിക്കേറ്റ് പതാക ഉയർത്തുന്നു.**



**മലങ്കരയിലെ കാതോലിക്കാ സ്ഥാപനത്തിന്റെ 108-ാം വാഷികം അബുറോഡിലെ ജ്യോതിസ്സ് ആശ്രമത്തിൽ ആഘോഷിച്ചു.**

# ദേശീയ ക്രൈസ്തവ സഭ

## ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് പുലിക്കോട്ടിൽ

ദൈവതിരുനാമം മഹത്വപ്പെടുമാറാകട്ടെ.

നമ്മുടെ അഹമ്മദാബാദ് ഭദ്രാസനത്തിലെ എല്ലാ വൈദികശ്രേഷ്ഠരും സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, എല്ലാ ആത്മീയ സംഘടനകളുടേയും ചുമതലക്കാർ, പ്രിയപ്പെട്ട വിശ്വാസ സമൂഹം ഏവരുമേ, ഒപ്പംതന്നെ മലങ്കരസഭയിലെ എല്ലാ പ്രിയപ്പെട്ടവരുമേ...

2020-ാമാണ്ട് സെപ്റ്റംബർ മാസം 15-ാം തീയതി കാതോലിക്കേറ്റ് സ്ഥാപന ദിനത്തിൽ ഈ ഭദ്രാസനത്തിന്റെ ചുമതലയിൽ നമ്മുടെ അബു റോഡിലുള്ള 'ജ്യോതിസ്സ് ആശ്രമ'ത്തിൽ വി. ബലി അർപ്പിച്ച് ദൈവത്തെ മഹത്വപ്പെടുത്തിയതിനു ശേഷമാണ് ഏതാനും വാക്കുകൾ ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് നിങ്ങളോട് സംസാരിക്കുന്നത്.

1947 ഓഗസ്റ്റ് മാസം 15-ാം തീയതി ഒരു ഭാരതീയനെ സംബന്ധിച്ചിടത്തോളം എത്ര പ്രാധാന്യം അർഹിക്കുന്ന ഒരു ദിവസമാണോ, അതുപോലെതന്നെ 1912 സെപ്റ്റംബർ മാസം 15-ാം തീയതി ഭാരതീയ ഓർത്തഡോക്സ് സഭാ വിശ്വാസിയെ സംബന്ധിച്ചിടത്തോളം ഏറെ പ്രാധാന്യമർഹിക്കുന്ന ദിവസമാണ്.

ദീർഘകാലം അടിമത്വ ചങ്ങലകളിൽപ്പെട്ടതിനു ശേഷം ആർഷ ഭാരതത്തിന്റെ തനിമയിലേക്ക്, ഒരു പൂർണ്ണ സ്വതന്ത്ര രാജ്യമായി 1947 ഓഗസ്റ്റ് 15-ന് ഇന്ത്യ തിരികെ വന്നു. അന്നു മുതൽ ഈ രാജ്യത്തിന് ഒരു പ്രധാനമന്ത്രി ഉണ്ടായി, ഒരു മന്ത്രിസഭ ഉണ്ടായി, ഒരു ഭരണക്രമീകരണം ആരംഭിച്ചു.

1950-ൽ അതിന് ഒരു ഭരണഘടന ക്രമീകൃതമായി ഉണ്ടായി. ജനുവരി 26-ാം തീയതി ഇൻഡ്യ ഒരു പൂർണ്ണ സ്വതന്ത്ര റിപ്പബ്ലിക്ക് ആയി, ഭരണഘടനയുടെ കീഴിൽ അത് ഒരു രാഷ്ട്രമായി അതിന്റെ പൂർണ്ണതയിൽ എത്തുകയും അത് ഇന്നും വളരുകയും ചെയ്യുന്നു.

ഏതാണ്ട് ഇതുപോലെതന്നെ മലങ്കരസഭയുടെ ചരിത്രം നോക്കിയാൽ എ.ഡി. 52-ലെങ്കിലും പരിശുദ്ധ മാർത്തോമ്മാ ശ്ലീഹാ ദക്ഷിണ ഭാരതത്തിലെത്തിയതാണ്. അവിടെ സഭ ആരംഭിച്ചു. അതിനു മുൻപേ അദ്ദേഹം എഡേസയിൽ പ്രവർത്തനം ആരംഭിച്ചു. ആ എഡേസ്സയിലെ പ്രവർത്തനത്തിന്റെ ഭാഗമായി അദ്ദേഹം വടക്കേ ഇൻഡ്യയോളം, പ്രത്യേകിച്ച് ബുച്ച്, കച്ച് റീജിയണുകളിലെല്ലാം എത്തിയിട്ടുണ്ട് എന്നൊക്കെ ഇപ്പോൾ ചരിത്രങ്ങളിൽ കാണുന്നുണ്ട്. ഏതു വിധത്തിൽ ആയിരുന്നാലും അന്ന് ആരംഭിച്ചതായ ഈ സഭ പല കോളനിവൽക്കരണങ്ങളെ അതിജീവിച്ചു.

വിദേശ സഭകൾ മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെ നിഹനിക്കുന്ന സംഭവങ്ങൾ അനവധി ഉണ്ടായി. അതിൽ നിന്ന് സഭയ്ക്ക് ഒരു സ്വതന്ത്രമായ, പൂർണ്ണമായ മോചനം ലഭിക്കുന്നത് 1912 സെപ്റ്റംബർ മാസം 15-ന്, പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായിരുന്ന നിരണം പ. ദൈവമാതാവിന്റെ നാമധേയത്തിലുള്ള ദേവാലയത്തിൽ വെച്ച് അന്നത്തെ മലങ്കരസഭയുടെ സുന്നഹദോസിന്റെ അഭ്യർത്ഥനയെ മാനിച്ചുകൊണ്ട്, അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് മോറാൻ മാർ ഇഗ്നാത്തിയോസ് അബ്ദേദ് മശിഹാ പാത്രിയർക്കീസ്, മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കുവാൻ ഇടയാവുകയാണ്.

വിശദമായ ചരിത്രങ്ങളിലേക്ക്, ചരിത്ര ക്ലാസ്സുകളിലേക്ക് പോകാനായിട്ട് നിവൃത്തിയില്ല. എന്നാൽ ഇവിടെ ഓർക്കേണ്ടുന്ന ഏതാനും കാര്യങ്ങൾ അടിവരയിട്ട് ഏറ്റവും ചുരുക്കി പറയുവാൻ നമുക്ക് ഉത്തരവാദിത്വവും കടപ്പാടും ഉണ്ട്.

1912-ലല്ല ഈ സഭ ഉണ്ടായത്. അങ്ങനെയെങ്കിൽ 1947-ലാണ് ഭാരത സംസ്ക്കാരം ഉണ്ടായത് എന്ന് പറയേണ്ടി വരും. സാംസ്ക്കാരികമായി നമ്മെ അടിമപ്പെടുത്തിയ ഒരു സാഹചര്യത്തിൽ നിന്നും കോളനിവൽക്കരണത്തിന്റെ ഒരു കാലഘട്ടത്തിനുശേഷം സ്വകീയതയിലേക്ക്, സ്വാതന്ത്ര്യത്തിലേക്ക് തിരിച്ചുവരുവാൻ രാഷ്ട്രത്തിന് അവസരം കിട്ടിയത് 1947 ആഗസ്റ്റ് 15-ൽ ആണെങ്കിൽ സഭയ്ക്ക് 1912-ൽ (ഏതാണ്ട് 35 വർഷങ്ങൾക്ക് മുമ്പ്) പൂർണ്ണ സ്വാതന്ത്ര്യത്തിലേക്ക് തിരിച്ചുപോകുവാൻ കഴിഞ്ഞു.

1950-ൽ ദേശത്തിന്റെ ഒരു ഭരണഘടന ഉണ്ടായി എങ്കിൽ 1934-ൽ ഈ സഭയ്ക്ക് ഒരു ഭരണഘടന ഉണ്ടാകുവാൻ ഇടയായി.



സ്വതന്ത്രമായ ഒരു ഭരണ സംവിധാനത്തിൽ ഈ സഭ വളരുവാനും തുടങ്ങി. എന്നാൽ സഭ ആരംഭിക്കുന്നത് അവിടെയല്ല. പ. മാർത്തോമ്മാ ശ്ലീഹാ ആദ്യം എഡേസ്സായിൽ അഥവാ പേർഷ്യൻ സാമ്രാജ്യത്തിലും അതേത്തുടർന്ന് ഭാരതഖണ്ഡത്തിലും എത്തി ഇവിടെയെല്ലാം സുവിശേഷം പ്രചരിപ്പിച്ചു. ഇവിടെയെല്ലാം ദൈവത്തിന്റെ സഭ സ്ഥാപിതമായി. അന്നു മുതൽ പൗരോഹിത്യം ഉൾപ്പെടെയുള്ള എല്ലാ സംവിധാനങ്ങളും ഇവിടെ ഉണ്ട്. നമുക്ക് ഒരു കുറവും ഉണ്ടായിരുന്നില്ല.

എ.ഡി. 190-ൽ അന്നത്തെ അലക്സന്ത്രിയൻ സഭയുടെ അദ്ധ്യക്ഷൻ അലക്സന്ത്രിയൻ സ്കൂൾ ഓഫ് തിയോളജിയുടെ സഹ അദ്ധ്യക്ഷൻ പന്റീനസ് മലങ്കരയിൽ വന്നത് ചരിത്രരേഖകളിൽ നാം കാണുന്നുണ്ട്. തുടർന്നുള്ള കാലഘട്ടത്തിൽ ഒക്കെയും പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ ഒരു സഭ ഇവിടെ ഉണ്ട് എന്നും പ. മാർത്തോമ്മാശ്ലീഹാ ഈ ഭാരതത്തിലാണ് തന്റെ സുവിശേഷീകരണം പൂർത്തിയാക്കി രക്തസാക്ഷിയായി മരിച്ചത് എന്നും

അനേകം പിതാക്കന്മാർ പ്രത്യേകിച്ച് തെർത്തുല്യനെപ്പോലെയുള്ള പിതാക്കന്മാർ വിശുദ്ധനായ മാർ അപ്രേം, കൈസരിയായിലെ യൗസേബിയോസ് ഇങ്ങനെയുള്ള പിതാക്കന്മാരെല്ലാം വളരെ വ്യക്തമായി സാക്ഷിച്ചിട്ടുണ്ട്.

അഭംഗുരം വളർന്നുകൊണ്ടിരുന്ന ഒരു സഭ. ഇന്ത്യയുടെ പ്രത്യേകത പോലെത്തന്നെ. എന്താണ് ഇന്ത്യയുടെ പ്രത്യേകത? തന്നിലേക്ക് വരുന്ന എല്ലാവരേയും സ്വീകരിക്കുന്ന ഒരു Accomadative cultural religion ആണ് ഭാരതത്തിന്റേത്.

'ഞാൻ ശരി, നീ തെറ്റ്' എന്ന് പറയുന്നതിന് പകരം ഞാൻ ശരിയാണ് നീയും ശരിയായിരിക്കാം, നിന്നെ കേൾക്കാൻ ഞാൻ സന്നദ്ധനാണ് എന്ന് പറയുന്ന ഒരു മഹാ സംസ്ക്കാരമാണ് ആർഷഭാരത സംസ്ക്കാരം.

മലങ്കരസഭയിലേക്ക് അതതുകാലം കടന്നുവന്ന പിതാക്കന്മാരെയെല്ലാം ആദരിച്ചു. അതിൽ പ്രത്യേകിച്ച് പൗരസ്ത്യ സഭകളിൽ നിന്ന്, കോപ്റ്റിക് സഭയിൽ നിന്ന്, അർമേനിയൻ സഭയിൽ നിന്ന്, സിറിയൻ സഭയിൽ നിന്ന് ഒക്കെ പിതാക്കന്മാർ വന്നിട്ടുണ്ട്. അവരെയൊക്കെ ബഹുമാനിച്ചു. പേർഷ്യൻ സഭയിൽ നിന്ന് നാലാം നൂറ്റാണ്ട് മുതലെങ്കിലും കുടിയേറ്റങ്ങൾ ഉണ്ടായിരുന്നു.

അപ്പോൾ പേർഷ്യൻ മെത്രാന്മാർ വരെ മലങ്കരയിൽ വന്നുകൊണ്ടിരുന്നു. അതിനെയും നാം ആദരിച്ചു, ബഹുമാനിച്ചു. വളരെ സ്വതന്ത്രമായ The Gate of India ('തറവോദ് കോൽ ഹിന്ദോ') എന്ന് പറയുന്ന ഒരു അധികാരസ്ഥാനി ഇവിടെ ഉണ്ടായിരുന്നു. ആർച്ച് ഡീക്കന്മാർ എന്ന് അവർ പിന്നീട് വിളിക്കപ്പെട്ടു.

ഇവിടത്തെ ഭൗതിക കാര്യങ്ങളെല്ലാം അവർ നോക്കി. ജാതിക്ക് കർത്തവ്യൻ, ജാതിക്ക് മൂപ്പൻ, മാർത്തോമ്മാ മൂപ്പൻ അങ്ങനെ വിവിധ പേരുകളിൽ അവർ അറിയപ്പെട്ടിട്ടുണ്ടായിരുന്നു.

എന്നാൽ മെത്രാച്ചന്മാർ വരുമ്പോഴൊക്കെ അവരെയെല്ലാം ബഹുമാനിച്ചിട്ടുണ്ട്. ഈയൊരു ക്രമീകരണം ഏതാണ്ട് 17-ാം നൂറ്റാണ്ടിന്റെ മധ്യത്തിലേക്ക് എത്തുമ്പോഴേക്കും മെത്രാധിപത്യത്തിന്റെ ഒരു കാലഘട്ടത്തിലേക്ക് മെല്ലെ മാറുവാൻ തുടങ്ങുന്നതായിട്ട് നാം കാണുന്നു.

ഈ കുഴപ്പം മലങ്കരയിൽ പഠിപ്പിച്ചത് റോമൻ മെത്രാന്മാരാണ്. ആർച്ച് ബിഷപ്പ് മെനേസിസ് മുതലാണ് മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെ ചോദ്യം ചെയ്യുവാനും മലങ്കരസഭ തെറ്റാണ് എന്ന് പറയുവാനും രാഷ്ട്രീയ അധികാരങ്ങൾ ഉപയോഗിച്ച് ഉദയംപേരൂർ സുന്നഹദോസ് പോലെയുള്ള സമിതികളിലൂടെ മലങ്കരസഭയെ റോമിന്റെ പരിധിയിൽ കൊണ്ടുവരുവാനും ശ്രമിച്ചത്. അതിൽ നിന്ന് ദൈവത്തിന്റെ വലിയ കൃപയാൽ എഡ്രേസ്സായിലെ കാതോലിക്കാമാരുടെ താൽപര്യത്തോടെ അവരുടെ അനുവാദത്തോടെ അവരുടെ സഹായത്തോടെ മലങ്കരസഭയ്ക്ക് കുറെയൊക്കെ പിടിച്ചു നിൽക്കുവാൻ കഴിഞ്ഞു.

അബ്ദുൾ ജലീൽ ഗ്രീഗോറിയോസ് എന്ന യരുശലേം പാത്രിയർക്കീസ്, പിന്നീട് മലങ്കരയിലെത്തിയ യൽദോ മാർ ബസ്സേലിയോസ് കാതോലിക്കാ ബാവാ, ശാക്രള്ളാ മഫ്രിയാനാ കാതോലിക്കാ ബാവ ഇവരൊക്കെ ആ ഒരു പാരമ്പര്യത്തെയാണ് കാണിക്കുന്നത്. ഒരു വാക്കു കൂടി പുറകോട്ട് പൊയ്ക്കൊള്ളട്ടെ.

എഡേസ്സായിൽ ആരംഭിച്ച സഭയിൽ എ.ഡി. 231 മുതലെങ്കിലും പേർഷ്യൻ സഭയുടെ അദ്ധ്യക്ഷൻ 'കാതോലിക്കാ' എന്ന് അറിയപ്പെടുന്നുണ്ട്. ആബോ ദാബോയൂ എന്ന പിതാവ് മുതലെങ്കിലും ഇത് കാണാം. ആദ്യം സെലൂക്യൻ ടെസിഫോൺ എന്ന അന്നത്തെ പേർഷ്യൻ സാമ്രാജ്യത്തിന്റെ കേന്ദ്രത്തിൽ ഒരു കാതോലിക്കേറ്റ് ഉണ്ടായിരുന്നു എന്ന് കാണുന്നുണ്ട്. എന്നാൽ നെസ്തോറിയൻ വിശ്വാസത്തിൽ അത് അകപ്പെട്ടതായ ഒരു കാലഘട്ടമുണ്ട്. അപ്പോൾ സത്യവിശ്വാസത്തെ സംരക്ഷിക്കുവാൻ ആഗ്രഹിച്ചവർ അതിൽ നിന്നും മാറി, നിഖ്യാ സുന്നഹദോസ് മുതൽ ആരംഭിച്ചതായ ആ ഒരു പാരമ്പര്യത്തിൽ നിലനിന്നുകൊണ്ട് മൂന്ന് പൊതു സുന്നഹദോസുകളിൽ വിശ്വസിച്ചുകൊണ്ട് ആ സത്യവിശ്വാസത്തെ അലക്സാന്ത്രിയൻ തിയോളജി എന്നറിയപ്പെടുന്ന സത്യവിശ്വാസത്തെ നിലനിർത്തുവാൻ ശ്രമിച്ചു.

എ.ഡി. 451-ൽ കൽക്കദോനിയൻ സുന്നഹദോസ് വന്നപ്പോൾ റോമിന്റെ കീഴിൽ അന്ത്യോഖ്യൻ പ്രവിശ്യയിലുണ്ടായിരുന്ന അന്ത്യോഖ്യൻ സുറിയാനി സഭയുടെ സിംഹഭാഗവും കൽക്കദോനിയൻ വേദവിപരീതത്തിൽ ചെന്നു പെട്ടു.

അപ്പോൾ അന്ത്യോഖ്യയിലെ സുറിയാനി ഓർത്തഡോക്സ് സഭയ്ക്ക് ശരണമായിരുന്നത് എസേസ്സയിലെ സഭയാണ്. അവിടെനിന്ന് യാക്കോബ് ബുർദാന കോപ്റ്റിക്ക് സഭയിൽ പോയി കോപ്റ്റിക്ക് പാത്രിയർക്കീസിൽ നിന്ന് പട്ടമേറ്റ് വന്ന് ആ പ്രദേശത്തെ സത്യവിശ്വാസത്തെ സംരക്ഷിക്കുവാൻ തുടങ്ങി.



പുതിയ ഇടവകകൾ ഉണ്ടായി, ഭദ്രാസനങ്ങൾ ഉണ്ടായി, മെത്രാപ്പോലീത്തന്മാർ ഉണ്ടായി. അപ്പോഴാണ് 7-ാം നൂറ്റാണ്ടിൽ കോപ്റ്റിക്ക് പാത്രിയർക്കീസിന്റെ ആശ്രയം ഇല്ലാതെതന്നെ സിറിയൻ ഓർത്തഡോക്സ് സഭയിൽ അന്ന് ഒരു പാത്രിയർക്കീസിനെ ഉണ്ടാക്കുവാൻ കഴിഞ്ഞു. ആ പാത്രിയർക്കീസിനെയൊക്കെ വാഴിച്ചത് ഈ കോപ്റ്റിക്ക് പാരമ്പര്യത്തിൽ നിന്നാണ് എന്ന് കൂടി ഓർക്കണം. അപ്പോൾ ആ പാത്രിയർക്കീസ് മെസ്സപ്പൊട്ടോമിയയിൽ നിന്നും തിഗ്രീസിൽ കാതോലിക്കേറ്റ് വീണ്ടും സത്യവിശ്വാസത്തിൽ നിലനിൽക്കുന്നതിന് ഒരു കാതോലിക്കേറ്റ് സ്ഥാപിച്ചു.

തിഗ്രീസിലെ പിതാക്കന്മാർ ഒരു അദ്ധ്യക്ഷനെ പത്രോസിന്റെ പിൻഗാമിയെ ക്ഷണിച്ചു വരുത്തിയതാണ്. അല്ലാതെ അദ്ദേഹം ഇങ്ങോട്ട് വന്ന് അധികാരം എടുക്കുവാൻ ശ്രമിച്ചതല്ല.

എന്നാൽ പിൽക്കാലത്ത് 9-ാം നൂറ്റാണ്ട് ആയപ്പോഴേക്കും അവിടെയുള്ള എല്ലാം എന്റെ അധികാരപരിധിയിലാണെന്ന് പറഞ്ഞുകൊണ്ടുള്ള കോളനിവൽക്കരണം അന്നത്തെ പാത്രിയർക്കീസ് ആരംഭിച്ചതായിട്ട് കാണുന്നു.

എഡേസായിൽ ഉള്ള ഒരു ദയറായിൽ ഉള്ള രണ്ട് മൂന്ന് റമ്പാന്മാരെ പിടിച്ച് കാതോലിക്കായോട് ചോദിക്കാതെ (കിഴക്കിന്റെ മഫ്രിയാനയോട് ചോദിക്കാതെ) പട്ടം കൊടുക്കുകയും അങ്ങനെ വെസ്റ്റേൺ ചർച്ചിന്റെ ഡയോസിസുകൾ ഉണ്ടാക്കാനൊക്കെ തുടങ്ങി.

അതിനുള്ള ഉത്തരമായിട്ടാണ് കഫർത്തൂത്തായിലെ സുന്നഹദോസ് 869-ൽ ചേർന്ന് കൃത്യമായ തീരുമാനങ്ങൾ എടുക്കുന്നത്. തുടർന്നുള്ള കാലഘട്ടങ്ങളിൽ പൗരസ്ത്യ സഭ ദൈവത്തിന്റെ കൃപയാൽ ഏറെ വികസിച്ചു. വളരെ പ്രസിദ്ധരായ കാതോലിക്കാമാർ ഉണ്ടായി. ഇവരുടെയൊക്കെ ചരിത്രങ്ങൾ നേരത്തെ പറഞ്ഞിട്ടുള്ളതാണ്.

പതിനൊന്നോ പന്ത്രണ്ടോ പതിമൂന്നോ നൂറ്റാണ്ടുകളിൽ ലോകത്തിന് തന്നെ



H.H. Baselius Paulose I, Catholicos — H.H. Baselius Geevarghese I, Catholicos — H.H. Baselius Geevarghese II, Catholicos & Malankara Metropolitan — H.H. Baselius Augen, Catholicos & Malankara Metropolitan

H.H. Baselius Marthoma Mathews I, Catholicos & Malankara Metropolitan — H.H. Baselius Marthoma Mathews II, Catholicos & Malankara Metropolitan — H.H. Baselius Marthoma Didymos I, Catholicos & Malankara Metropolitan — H.H. Baselios Marthoma Paulose II, Catholicos & Malankara Metropolitan

ദർശനങ്ങൾ കൊടുക്കുന്ന പിതാക്കന്മാർ വീണ്ടും ഉണ്ടായി. ആദ്യകാലത്തിലെ മാർ യാക്കോബ്, മാർ അപ്രേം, മാർ ബാലായി തുടങ്ങിയ പിതാക്കന്മാർ ഉണ്ടായ അതേ സ്ഥലങ്ങളിൽ നിന്ന്, പാരമ്പര്യങ്ങളിൽ നിന്ന്. നിസിബിസ്, എഡേസ്സാ തുടങ്ങിയ സ്ഥലങ്ങളൊക്കെ പേർഷ്യൻ രാജ്യങ്ങളാണ്. അതൊന്നും അന്ത്യോഖ്യയല്ല എന്നുള്ളത് മനസ്സിലാക്കണം.

ഏതായിരുന്നാലും ഈ കാലത്ത് വീണ്ടും അന്ത്യോഖ്യൻ അധിനിവേശം, പേർഷ്യൻ രാജ്യത്തെ സത്യവിശ്വാസ സഭകളിലേക്ക് കൊണ്ടുവരുവാനും കാതോലിക്കാമാരെ പൂർണ്ണമായി ഇല്ലായ്മ ചെയ്യാനുള്ള പല കാര്യങ്ങൾ ചെയ്തുകൊണ്ടിരുന്നു. അധികാര വടംവലി ചെയ്തുകൊണ്ടിരുന്നു. അങ്ങനെ കാതോലിക്കാ സ്ഥാനം ഇല്ലാതാവുകയാണ് 1850-കളോടു കൂടെ.

ഈ സമയത്താണ് മലങ്കരയിൽ നിന്ന് ഒരാൾ നേരെ അന്തോഖ്യയിൽ ഒരു മാത്യൂസ് ശെമ്മാശൻ എത്തുന്നതും അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് ഏലിയാസ് രണ്ടാമൻ അദ്ദേഹത്തെ അത്താനാസ്യോസായി വാഴിച്ച് മലങ്കരയിലേക്ക് അയക്കുന്നതും.

അന്നു മുതലാണ് ഒരു അന്ത്യോഖ്യൻ ബാന്ധവം നമുക്കുണ്ടാകുന്നത്. അതിന് മുമ്പ് വന്ന കാതോലിക്കാമാർ, അതിന് മുമ്പേ വന്ന സ്ഥാനികൾ ഇവരെയെല്ലാം അന്ത്യോഖ്യാ പാത്രിയർക്കീസാണ് അയച്ചത് എന്ന് ഏതെങ്കിലും ചരിത്രകാരന്മാർ എഴുതിയതുകൊണ്ടൊന്നും ചരിത്രമാവില്ല. അന്നൊന്നും രാഷ്ട്രീയബന്ധങ്ങൾ തന്നെ ഈ രാജ്യങ്ങൾ തമ്മിൽ ഉണ്ടാകുവാൻ സാധ്യത ഏറെ കുറവായിരുന്നു.

ഇന്ന് പലരും പറയുന്നത്, തോമാ ശ്ലീഹായെപ്പോലും അന്ത്യോഖ്യാ പാത്രിയർക്കീസ് SMS മുഖാന്തിരം അറിയിച്ചതാണ്, ഇൻഡ്യയിലേക്ക് പോകണമെന്ന്. പിന്നെ ഇ-മെയിലായി പിന്നെ വാട്ട്സ് ആപ്പായി.

ഇതൊക്കെ വിവരമില്ലാത്തവരോട് പറഞ്ഞാൽ അവർക്ക് മനസ്സിലാകും. പക്ഷേ, മലങ്കരസഭയോട് ഇതൊക്കെ പറഞ്ഞാൽ മനസ്സിലാവുകയില്ല.

അപ്പോൾ അങ്ങനെയൊരു കാലഘട്ടത്തിൽ അന്ത്യോഖ്യയുമായിട്ട് മലങ്കരസഭയ്ക്കൊരു ബന്ധമുണ്ടായി. പിന്നീട് പത്രോസ് തൃതീയൻ ഇവിടെ വന്നു. കാരണം, അന്ന് നമ്മൾ കോളനിവൽക്കരണത്തിൽപെട്ട് ബ്രിട്ടീഷ് അധികാരത്തിൽ കിടക്കുകയാണ്.

അപ്പോൾ അദ്ദേഹം ഇംഗ്ലണ്ട് വഴിയാണ് വന്നത്. രാജ്ഞിയുടെ ശുപാർശകത്തുണ്ട്. അന്ന് യാത്രയുടെ സമയത്ത് ഓരോ കത്തൊക്കെ കൊണ്ടുവരും. പാവപ്പെട്ട നമ്മുടെ പിതാക്കന്മാർ ഈ കത്തൊക്കെ കാണുമ്പോൾ പേടിക്കുമോ? അവരുടെ ഒടക്കും മുടക്കും കാണുമ്പോൾ പേടിക്കും. പക്ഷേ, ആ കാലം കോളനിവൽക്കരണം കഴിഞ്ഞപ്പോൾ കഴിഞ്ഞു പോയി. പ്രത്യേകിച്ച് വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് തിരുമേനി. അദ്ദേഹം പറഞ്ഞു, 'മുടക്ക് കൈയിൽ വെച്ചാൽ മതി. ഇങ്ങോട്ട് എടുക്കരുത്.' ദൈവത്തിന്റെ വലിയ കൃപയാൽ അബ്ദേദ് മശിഹാ പാത്രിയർക്കീസ് (കാനോനിക പാത്രിയർക്കീസ്) പറഞ്ഞു, "വട്ടശ്ശേരിൽ തിരുമേനിയെ അബ്ദുള്ളാ പാത്രിയർക്കീസ് മുടക്കിയത് അസാധു." കാരണം അബ്ദുള്ളാ പാത്രിയർക്കീസ് പത്ത് കൊല്ലം സഭയിൽ നിന്ന് മറുതലിച്ച് റോമാനുകത്തിൽപ്പോയി സുറിയാനി സഭയെത്തന്നെ ഉപദ്രവിക്കാൻ ശ്രമിച്ച വ്യക്തിത്വമാണ്. അതിനുശേഷം വീണ്ടും അദ്ദേഹം സുറിയാനി സഭയിലേക്ക് തിരിച്ചു വന്ന് അദ്ദേഹത്തിന്റെ ആത്മീയ പിതാവായിരുന്ന, അന്നത്തെ പാത്രിയർക്കീസ് ബാവായായിരുന്ന അബ്ദുൾ മശിഹായെ നിഷ്കാസിതനാക്കി.

ആ സമയത്താണ് അബ്ദുൾ മശിഹായെ മലങ്കരസഭ ക്ഷണിച്ച്, മലങ്കരയിലേക്ക് കൊണ്ടുവരുന്നത്. അദ്ദേഹം മലങ്കരയിൽ വന്നു. അദ്ദേഹം മലങ്കരയിലെ ദേവാലയങ്ങൾ സന്ദർശിച്ചു. അദ്ദേഹത്തിന്റെ നേതൃത്വത്തിലാണ് 1912 സെപ്റ്റംബർ മാസം 15-നു മലങ്കരയിൽ ഒരു കാതോലിക്കേറ്റ് സ്ഥാപിച്ചത്.

അഭിമാനപൂർവ്വം പറയട്ടെ, മലങ്കരസഭയ്ക്ക് സഭാപരമായ സ്വാതന്ത്ര്യമില്ലായ്മ കൊണ്ടല്ല, പ. മാർത്തോമ്മാ ശ്ലീഹാ നൽകിത്തന്ന കൈവപ്പും പൗരോഹിത്യവും മലങ്കരയിൽ എന്നും ഉണ്ട്. ഒരു സംശയവും ആർക്കും വേണ്ട. എന്നാൽ എന്താണ് അബ്ദുൾ മശിഹാ പാത്രിയർക്കീസ് ബാവായെ പരിശുദ്ധ റൂഹാ പ്രേരിപ്പിച്ചത് എന്ന് ചിന്തിച്ചാൽ നമുക്ക് മനസ്സിലാക്കാൻ പറ്റുന്നത് ഏറ്റവും വലിയ കാര്യം പാത്രിയർക്കേറ്റ് പോലും തുർക്കി ഭരണത്തിന്റെ കീഴിൽ ഞെരിഞ്ഞമർന്ന് തുർക്കി സുൽത്താൻ കൊടുക്കുന്ന 'ഫർമാന്റെ' പിൻബലത്തിൽ മാത്രം വല്ലപ്പോഴും ഉണ്ടാകുകയും പിന്നെ കെട്ടുപോകുകയും ചെയ്യുന്ന ഒരു കാലഘട്ടം. അബ്ദേദ് മശിഹാ പാത്രിയർക്കീസിന് മനസ്സിലായി, ഈ ശ്ലൈഹിക നൽവരങ്ങൾ നിലനിർത്തുവാൻ ഏറ്റവും സാധ്യതയുള്ള ഒരു സ്ഥലം പ. മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിത്വമുള്ള മലങ്കരയിലെ സഭയാണ്.

അന്ത്യോഖ്യായും പേർഷ്യയുമൊക്കെ ഒരുപോലെ നാശോന്മുഖമാകുന്ന

20-ാം നൂറ്റാണ്ടിന്റെ ആദ്യകാലഘട്ടത്തിൽ ഒന്നാം ലോകമഹായുദ്ധത്തിന്റെ തൊട്ടു മുമ്പുള്ള കാലത്ത്, ഒരു പക്ഷേ അബ്ദുൾ മശിഹായ്ക്ക് അറിയാമായിരുന്നു മലങ്കരയിൽ ഏറെ സുസ്ഥിരമായ എന്നും വാഴ്ന്നുകൊണ്ടിരിക്കുന്ന നിരവധി ദേവാലയങ്ങളുള്ള ഒരു സഭ ഇവിടെ ഉണ്ട്. ആ സഭയിൽ ശ്ലൈഹിക നൽവരം അതിന്റെ സ്ഥാനം അതിന്റെ പൂർണ്ണതയിൽ നിൽക്കുമെന്ന് ഉറപ്പുള്ളതുകൊണ്ടാണ് അദ്ദേഹം രണ്ടു കല്പനകളിലൂടെ ഇവിടെ കാതോലിക്കാ വാഴ്ച നടത്തി, അത് പ്രഖ്യാപിച്ചത്. മാത്രവുമല്ല ഇത് പ. മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിന്റെ പിൻതുടർച്ചയാണ്. ഇനിയും നിങ്ങളാരും ഇവിടെ നിന്ന് പാടുപെട്ട് അങ്ങോട്ടൊന്നും വരേണ്ടതില്ല, നിങ്ങൾക്ക് പിതാക്കന്മാരെ വാഴിക്കാം, നിങ്ങൾക്ക് മൂറോൻ അഭിഷേകം ചെയ്യാം, നിങ്ങൾ പൂർണ്ണ സ്വതന്ത്ര സഭയാണ് എന്ന് പറഞ്ഞപ്പോൾ, ഇവിടെയൊക്കെ എപ്പോഴൊക്കെ ലോകത്തെവിടെയൊക്കെ ശ്ലൈഹിക നൽവരം ആവശ്യമായി വരുന്നുവോ അത് കൊടുക്കുവാനുള്ള അധികാരം കൂടെയാണ് അന്ന് മലങ്കരയിൽ നിക്ഷിപ്തമായത്.

ഒന്നുകൂടി അടിവരയിട്ട് പറയട്ടെ, മലങ്കരയ്ക്ക് അന്ന് സ്വാതന്ത്ര്യമില്ലാഞ്ഞിട്ടുമല്ല, മറിച്ച് സത്യവിശ്വാസം സംരക്ഷിക്കപ്പെടുവാനുള്ള ആ സിംഹാസനം മലങ്കരയിൽ സുസ്ഥിരമാണ് എന്ന് മനസ്സിലാക്കിയതുകൊണ്ടാണ്. അതോടു ചേർന്ന് മലങ്കരയ്ക്ക് വലിയ കോളനിവൽക്കരണത്തിൽ നിന്നുള്ള വിടുതലും സ്വാതന്ത്ര്യവും ലഭിച്ചു എന്നുള്ളതു കൂടി കാണാൻ കഴിയും.

തുടർന്നുള്ള കാര്യങ്ങളൊന്നും വിശദമായി പറയേണ്ട ആവശ്യമില്ല. സഭയുടെ സ്വാതന്ത്ര്യമുണ്ടായി. അതിനൊരു ഭരണഘടന ഉണ്ടായി. അതിനെയൊക്കെ ചോദ്യം ചെയ്തുകൊണ്ട് (നല്ല രീതിയിൽ സ്ഥാനത്ത് വരാൻ പറ്റാത്തവർ അക്കാലത്തും ഉണ്ടായിരുന്നു) ചിലരൊക്കെ രംഗത്തു വന്നു. ആ ചോദ്യങ്ങൾക്കൊക്കെ റോയൽ കോടതി മുതൽ അതത് കാലഘട്ടത്തിലെ കോടതികൾ ഉത്തരം നൽകി.

കാരണം സഭ പറഞ്ഞാൽ സമ്മതിക്കുകയില്ല. നീ മുടക്കപ്പെട്ടവനാണ്. നീ ശപിക്കപ്പെട്ടവനാണ് എന്ന് പറഞ്ഞുകൊണ്ട് എത്രമാത്രം നമ്മളുടെ പിതാക്കന്മാരെ അപഹസിക്കാമോ, അത് അന്നും ഇന്നും തുടരുന്ന പൈശാചികമായ ഒരു സാഹചര്യമുണ്ട്.

**വ്യക്തികളല്ല പിശാച്. വ്യക്തികളെ പിശാച് ഉപദ്രവിക്കുകയാണ്. അവർക്ക് സ്വാതന്ത്ര്യം വേണ്ട, അവർക്ക് സ്വകീയത വേണ്ട, അവർക്ക് ഭരണാധികാരികൾ വേണ്ട. അവർക്ക് ഈ സഭയുടെ നിയമങ്ങളോ ഈ രാജ്യത്തിന്റെ നിയമങ്ങളോ ബാധകമല്ല. എന്നും ഈ കുൽസിത പ്രവർത്തനങ്ങൾ ഈ അക്രമ പ്രവർത്തനങ്ങൾ തുടരുന്നതായ ഒരു പശ്ചാത്തലം.**

വാത്സല്യമുള്ളവരേ,

അതിനെയെല്ലാം അതിജീവിച്ചുകൊണ്ടാണ് മലങ്കരസഭയുടെ കാതോലിക്കേറ്റ് പൗരസ്ത്യ ദേശത്തിന്റെ കാതോലിക്കേറ്റ് ഭാരതത്തിന്റെ ദേശീയ സഭയുടെ അധ്യക്ഷനെന്നുള്ള സ്ഥാനത്ത് ഇന്ന് മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമി പ. മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ട് മലങ്കരയുടെ സുന്നഹദോസിന്റെ പൗരസ്ത്യ ദേശത്തിന്റെ സുന്നഹദോസിന്റെ അദ്ധ്യക്ഷനായിരിക്കുന്നത്; ഒരേ സമയം കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി ഭാഗ്യമോടെ വാണരുളുന്നത് എന്ന് നാം പ്രത്യേകമായിട്ട് ഓർക്കണം.

സഹോദരങ്ങളോട് ഓർപ്പിക്കാനുള്ളത് ഇതാണ്. നിങ്ങൾ കണ്ണ് തുറന്ന് നിങ്ങളുടെ അജ്ഞാന അന്ധതയിൽ നിന്ന് നിങ്ങൾ തിരിച്ചു വരിക. നിങ്ങൾ ഭാരതീയരാണ്. നിങ്ങൾ ഭാരത സഭയുടെ ഭാഗമാണ്. അല്ല മറ്റെന്തെങ്കിലും അടിമത്വത്തിന്റെ കീഴിൽ കിടന്നുകൊണ്ട് ഇവിടെ വിധ്വംസക പ്രവർത്തനങ്ങൾ നടത്താമെന്ന് നിങ്ങൾ മോഹിക്കുന്നുണ്ടെങ്കിൽ അത് ഒരു സ്വതന്ത്ര രാജ്യത്തിൽ, ഒരു ജനാധിപത്യ രാജ്യത്തിൽ നടക്കുകയില്ല എന്നുള്ളത് കൂടി ഓർക്കുക.

മറിച്ച് നിങ്ങൾ എപ്പോൾ സന്തോഷത്തോടെ തിരിച്ചു വരുന്നുവോ, നിങ്ങളെ നോക്കി ആ അപ്പൻ മുടിയൻപുത്രനെ കാത്തിരുന്നതു പോലെ നിങ്ങളെ കാത്തിരിക്കുവാൻ മലങ്കരസഭ എന്നാളും ഉണ്ടാകും.

എത്ര ഉപദ്രവിച്ചാലും തിരിച്ച് ഉപദ്രവിക്കുകയില്ല. എന്തൊക്കെ പറഞ്ഞാലും തിരിച്ച് നിങ്ങളെ ഉപദ്രവിക്കുകയില്ല. ഒരു പിതാക്കന്മാർക്കെതിരേയും ഉപദ്രവകരമായി പ്രവർത്തിക്കുകയില്ല. പിന്നെ വല്ല പിള്ളേർ അങ്ങോട്ടുമിങ്ങോട്ടുമൊക്കെ സോഷ്യൽ മീഡിയായിലൊക്കെ അങ്ങോട്ടുമിങ്ങോട്ടും എഴുതിയെന്നിരിക്കും. നിങ്ങൾ ഒരു പാട് എഴുതുമ്പോൾ പിള്ളേർ തിരിച്ചും എന്തെങ്കിലും എഴുതും.

അതല്ലാതെ ഈ സഭ കണ്ണുനീരോടു കൂടി, പ്രാർത്ഥനയോടു കൂടി നിങ്ങൾക്കുവേണ്ടി കാത്തിരിക്കുകയാണ്. നിങ്ങൾ എത്ര ഞങ്ങളെ പള്ളിപ്പിടുത്തക്കാർ എന്ന് വിളിക്കുകയോ, ഞങ്ങളെ ഭർത്സിച്ചു പറയുകയോ, ലോക ക്രൈസ്തവ സമൂഹത്തിന് മുന്നിൽ ഒറ്റപ്പെടുത്താൻ ശ്രമിക്കുകയോ ഒക്കെ ചെയ്താലും അതിന്റെ അപ്പുറത്ത് സത്യം മനസ്സിലാക്കുന്ന എക്യുമിനിക്കൽ ലീഡേഴ്സ് ലോകമെമ്പാടും ഉണ്ട്. അവർ കാര്യങ്ങൾ മനസ്സിലാക്കുന്നുണ്ട്. നിങ്ങൾ ഒറ്റപ്പെടുത്തും മുടക്കും എന്നൊക്കെയുള്ള നിങ്ങളുടെ ഇരുണ്ട യുഗങ്ങളിലെ, 16-ാം നൂറ്റാണ്ടു മുതൽ നടത്തിക്കൊണ്ടിരുന്ന പരിപാടി 21-ാം നൂറ്റാണ്ടിൽ അത് ആരും ശ്രദ്ധിക്കുക പോലുമില്ല.

അതുകൊണ്ട് തിരിച്ച് നന്മയിൽ വരുവാൻ തയ്യാറാകുമെങ്കിൽ നമുക്ക് ഒന്നിച്ച് ഒരേ ലക്ഷ്യത്തിൽ, കാതോലിക്കേറ്റിന് കീഴിൽ, അപ്പോൾ എല്ലാവരും ആദരിക്കപ്പെടും. അപ്പോൾ പാത്രിയർക്കീസുമാർ ആദരിക്കപ്പെടും. ലോകസഭയിൽ എല്ലാവരും ആദരിക്കപ്പെടും.

സമാപനമായി ഒരു വാക്ക് ഞാൻ ആവർത്തിച്ച് പറയട്ടെ. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായെ മലങ്കരയിൽ നിന്ന് അകറ്റുന്നത്, പാത്രിയർക്കീസിന്റെ പേര് പറഞ്ഞ് ഇവിടെ വിപ്ലവം ഉണ്ടാക്കാൻ ശ്രമിക്കുകയും തോമാച്ചന്റെയും യാക്കോബച്ചന്റെയും യോഹന്നാന്റെയും ഒക്കെ സഭകളുടെ പിതാക്കന്മാരാണ് ഞങ്ങളുടെ പിതാക്കന്മാരെന്ന് പറയുവാൻ പോലും ശ്രമിക്കുന്ന വേദവിപരീതത്തിന്, അക്രമത്തിന് കൂട്ടുനിൽക്കുന്ന നിങ്ങളുടെ ഈ പ്രവർത്തനം കൊണ്ടാണ് എന്ന് നിങ്ങൾ മനസ്സിലാക്കുക. തിരിച്ച് വരുവാൻ നമുക്കെല്ലാം പ്രാർത്ഥിക്കാം. നാമെല്ലാം മലങ്കരസഭയുടെ മക്കൾ. നമുക്ക് ഒരു വിദ്വേഷവും വേണ്ട. അവർ നമ്മുടെ സഹോദരങ്ങളാണ്. അവരെയോർത്ത് പ്രാർത്ഥിക്കുകയും അവരെ സ്വീകരിക്കുവാനുള്ള മനസ്സോടുകൂടി നിൽക്കുവാൻ ഇടയാകണം. കാതോലിക്കേറ്റിനെ ഓർത്ത് പ്രാർത്ഥിക്കണം. പ. ബാവാ തിരുമേനിയെ ഓർത്ത് പ്രാർത്ഥിക്കണം. പ. സുന്നഹദോസിനെ ഓർത്ത് പ്രാർത്ഥിക്കണം. ഈ സഭയുടെ എല്ലാ ഇടവകകളെയും ഓർത്ത് പ്രാർത്ഥിക്കണം.

നീതിയും സമാധാനവും കളിയാടുന്ന ഒരു സ്വതന്ത്ര സഭയായി, ഒരു സ്വതന്ത്ര രാഷ്ട്രത്തിൽ വളർന്ന് മുന്നോട്ട് പോകുവാൻ ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കട്ടെ. പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും നമുക്ക് മഹത്വം കരേറ്റാം. ആമീൻ.

*(പ. പുലിക്കോട്ടിൽ ഒന്നാമൻ മലങ്കര മെത്രാപ്പോലീത്തായുടെ സ്മരണാർത്ഥം സ്ഥാപിക്കപ്പെട്ട മലങ്കരയിലെ പ്രഥമ ആശ്രമമായ രാജസ്ഥാനിലെ മൗണ്ട് ആബുവിലെ 'ജ്യോതിസ് ദയറാ'യിൽ 2020 സെപ്റ്റംബർ 15-ന് നടത്തിയ കാതോലിക്കേറ്റ് ദിന സന്ദേശത്തിൽ നിന്നും.)*

വിശ്വാസ പഠനം

# പ്രകാശത്തിന്റെ നിറവ്

## യുവതലമുറയുടെ കൗദാശിക ജീവിതം

ഫാ. ഡോ. കെ. എം. ജോർജ്

**വെള്ളം, കുളി**

വെള്ളം ഭൂമിയിലെ സകല ജീവജാലങ്ങൾക്കും അത്യന്താപേക്ഷിതമായ ഘടകമാണ്. ഈ പ്രപഞ്ചത്തിലെ ഏതൊരു സംസ്കാരത്തിലായാലും രാവിലെ ഉറക്കം കഴിഞ്ഞ് എഴുന്നേൽക്കുന്ന ഒരുവൻ ഏറ്റവും ആദ്യം ചെയ്യുന്നത് കുറച്ചു വെള്ളം എടുത്ത് വായും മുഖവും കഴുകുകയാണ്. അതായത് ഓരോ ദിവസവും ആരംഭിക്കുന്നത് ജലസ്പർശനത്താലത്രേ. ഭൂമിയിൽ ജീവൻ നാമ്പെടുക്കുന്നത് വെള്ളത്തിന്റെ സ്പർശനത്താലാണല്ലോ. ആധുനിക ശാസ്ത്രവും പൗരാണിക വേദങ്ങളും പഠിപ്പിക്കുന്നത് ജീവന്റെ ഉത്ഭവം വെള്ളത്തിൽ നിന്നാണ് എന്നു തന്നെ; വെള്ളം കൂടാതെ ഒരു ജീവനും നിലനിൽക്കുന്നില്ല.

ഒന്നാമത്, രാവിലെ വെള്ളം കൈയിൽ എടുക്കുമ്പോൾ ഓർക്കുക, വെള്ളം ജീവനാണ്. ഭൂമി ജീവസന്ധാരണത്തിന് ഉപയുക്തമാകുവാൻ കാരണം ദ്രവരൂപത്തിലുള്ള സമൃദ്ധമായ ജലസാന്നിദ്ധ്യമാണല്ലോ. ഭൗമേതര ജീവിത സാദ്ധ്യതകൾ ആരായുന്ന ശാസ്ത്രജ്ഞന്മാർ; അതായത് ഭൂമിയ്ക്കപ്പുറം അന്യഗ്രഹങ്ങളിൽ അന്വേഷിക്കുന്നത് പ്രധാനമായും ജലസ്രോതസ്സുകൾ തന്നെയാണ്. കാരണം, ജീവസന്ധാരണത്തിന് ഒഴിവാക്കുവാൻ പറ്റാത്ത ഘടകമാണ് വെള്ളം.

ഒരു നിമിഷം, വി. വേദപുസ്തകത്തിൽ ദൈവാത്മാവിന്റെ ശക്തിയാൽ വെള്ളത്തിൽ നിന്ന് സൃഷ്ടി ഉദ്ഭൂതമാകുന്ന സംഭവം ഒന്ന് ഓർമ്മിക്കാം. യോർദ്ദാൻ നദിയിലെ വെള്ളത്തിൽ യേശുക്രിസ്തു സ്നാനം ഏറ്റപ്പോഴാണ് പരിശുദ്ധാത്മാവ് പ്രാവിന്റെ രൂപത്തിൽ ഇറങ്ങി വന്നത് എന്ന് ഓർമ്മിക്കാം. ദനഹാ പെരുന്നാളിന്റെ പ്രാർത്ഥനകളിൽ പരിശുദ്ധാത്മാവ് സകല ജലത്തേയും ജലസ്രോതസ്സുകളെയും വിശുദ്ധീകരിക്കുന്നതായി നാം കാണുന്നു. പരിശുദ്ധ ത്രിത്വത്തിന്റെ നാമത്തിലാണ് നാം ഓരോരുത്തരും ജലത്താൽ വി. മാമോദീസാ ഏറ്റതെന്ന് ഓർമ്മിക്കാം. അസീസിയിലെ ഫ്രാൻസിസ് തന്റെ 'സൃഷ്ടിയുടെ സങ്കീർത്തനം' എന്ന രചനയിൽ പറഞ്ഞിരിക്കുന്നതുപോലെ "എന്റെ സഹോദരിയായ ജല"ത്തെ പ്രതി സ്രഷ്ടാവായ ദൈവത്തിന് നന്ദി പറയുവാൻ പഠിക്കാം.

രണ്ടാമത്, ജലത്താൽ നിലനിർത്തപ്പെട്ടു പോരുന്ന എല്ലാ മൃഗങ്ങളെയും പക്ഷികളെയും സസ്യങ്ങളെയും ഓർക്കാം. പാനം ചെയ്യുവാനുള്ള ശുദ്ധജലത്തിന് ദൗർബല്യം നേരിടുന്നവരെ ഓർക്കാം. ജീവൻ നൽകുന്ന, രോഗശാന്തി നൽകുന്ന ജലത്തെ ഓർത്ത് ദൈവത്തിന് നന്ദി പറയാം. പറുദീസയിൽ നിന്ന് ഭൂമിയുടെ നാല് ദിശകളിലേക്കായി ഒഴുകുന്ന നാല് നദികളെക്കുറിച്ച് പറയുന്ന ഉൽപ്പത്തി പുസ്തകത്തിലെ വേദഭാഗം പാരായണം ചെയ്യാം.

മൂന്നാമത്, പ്രകൃതിദത്തമായ ജലസ്രോതസ്സുകളെയും ജലപ്രവാഹങ്ങളെയും അരുവികളെയും ധ്യാനാത്മകമായി നോക്കിക്കാണുന്നതും അവയുടെ മനോഹാരിതയും നൈർമ്മല്യവും വെടിപ്പും ഓർത്ത് ദൈവത്തെ സ്തുതിക്കുന്നതും സാദ്ധ്യമാകുന്നിടത്തോളം ജീവിതത്തിന്റെ ഭാഗമാക്കുവാൻ ശ്രദ്ധിക്കാം. ആഹ്ലാദത്തോടെയും പ്രത്യാശയോടെയും ഭൂമിക്ക് നല്ല നല്ല വാഗ്ദാനങ്ങൾ കൊണ്ടു വരികയും ചെയ്യുന്ന മഴയെ സൂക്ഷ്മതയോടെ വീക്ഷിക്കാം.

നാലാമത്, ഒരു അവബോധം നമ്മിൽ രൂപംകൊള്ളട്ടെ, മറ്റുള്ളവരിലും ഈ അവബോധം ഉണ്ടാകുവാൻ നമുക്ക് ഉത്സാഹിക്കാം; കാലാവസ്ഥയിലെ വ്യതിയാനങ്ങൾ, പാനം ചെയ്യുവാനുള്ള വെള്ളത്തിന്റെ ദൗർലഭ്യം, മലീമസമാക്കപ്പെടുന്ന നദികളും ഇതര ജലസ്രോതസ്സുകളും, മരുഭൂവൽക്കരിക്കപ്പെടുന്ന ഭൂമിയും നനവുള്ള ഭൂതലത്തിന്റെ പ്രാധാന്യവും; ഇവയെക്കുറിച്ചൊക്കെയുള്ള അവബോധം ഉണ്ടാകട്ടെ.

അഞ്ചാമത്, നമ്മൾ ഒരു പാത്രം വെള്ളം കുടിക്കുമ്പോൾ ഹൃദയത്തിൽ നിന്ന് ദൈവത്തോട് നന്ദി പറയണം, ദൈവസൃഷ്ടിയായ സമുദ്രത്തോടും ഈ




പാനീയം ഉൽപ്പാദിപ്പിക്കുന്ന ഭൂമിയോടും നന്ദിയുള്ളവരായിരിക്കണം. 45 ഡിഗ്രി സെൽഷിയസ് താപം ഉള്ള ഒരു ദേശത്ത് ജലദൗർലഭ്യം അനുഭവിച്ചുകൊണ്ട് ഒരു സാധാരണക്കാരനായി ജീവിക്കുമ്പോൾ നമുക്കു കിട്ടുന്ന വെറും ഓരോ ഗ്ലാസ്സ് വെള്ളത്തെ പ്രതി നാം എത്രയോ കൃതജ്ഞതാഭരിതർ ആയിരിക്കും! ആ സമയത്ത് വെള്ളത്തിന്റെ കൗദാശിക മൂല്യം തിരിച്ചറിയുവാൻ നമുക്കു സാധിക്കുന്നു.

ആറാമത്, ഓർക്കുക, നാം ശരീരം വെടിപ്പാക്കുവാനായി കുളിക്കുമ്പോൾ അത് നാം ഏറ്റതായ വി. മാമോദീസായുടെ ഒരു തുടർച്ച ആയിരിക്കാം. മാമോദീസാ അർത്ഥമാക്കുന്നത് കഴുകൽ എന്നാണ്, ഒരു പുതിയ ജീവനു വേണ്ടിയുള്ള കഴുകൽ. കൗദാശികമായി വി. മാമോദീസായിൽ നാം യേശുക്രിസ്തുവിന്റെ മരണത്തിലും ഉയിർപ്പിലും പ്രതീകാത്മകമായി ഭാഗഭാക്കാകുകയാണ് (റോമർ 6:4). വെള്ളത്തിൽ മുങ്ങുന്നത് മരണത്തെയും വെള്ളത്തിൽ നിന്ന് എഴുന്നേൽക്കുന്നത് ഉയിർപ്പിനെയും സൂചിപ്പിക്കുന്നു. ഒരു ശിശുവിന് മാമോദീസാ നൽകുമ്പോൾ അതിന്റെ ശരീരത്തിൽ നിന്ന് വസ്ത്രങ്ങൾ മുഴുവനും നീക്കുന്നു. മാമോദീസായുടെ അവസാനം അതിനെ പുതുവസ്ത്രങ്ങൾ അണിയിക്കുന്നു. പുതുവസ്ത്രങ്ങൾ യേശുക്രിസ്തുവിൽ ആരംഭിച്ച നവ മാനവികതയെ ദൃഷ്ടാന്തീകരിക്കുന്നു. ശിശു ധരിക്കുന്നത് അമർത്യതയുടെ വസ്ത്രമത്രെ. അതിനെ ഒരു ജ്ഞാനോദയമായി കാണണം. നാം പ്രകാശവലയത്തിലേക്കാണ് പ്രവേശിക്കുന്നത്; അതായത്, സത്യത്തിലേക്ക്, നന്മയിലേക്ക്, മനോഹാരിതയിലേക്ക്. പഴയ മാനവികതയെ അതിന്റെ വഞ്ചനയും ഭീതിയും വെറുപ്പും അസൂയയും അത്യാഗ്രഹവും നിരാശാബോധവും നിറഞ്ഞ പ്രകൃതത്തോടെ നാം ഉപേക്ഷിക്കുകയാണ്.

ഏഴാമത്, നാം ശുദ്ധജലം ഉപയോഗിച്ച് നമ്മുടെ ദേഹം വൃത്തിയാക്കുമ്പോൾ



ഒരു പ്രാർത്ഥനയോടെ ധ്യാനപൂർവ്വം അത് ചെയ്യുവാൻ ശ്രദ്ധിക്കണം; ശരീരത്തെ മാത്രമല്ല, ബാഹ്യമായി മാത്രമല്ല, മനസിനെയും ഹൃദയത്തെയും കൂടി ശുദ്ധീകരിക്കണമേ എന്ന് പ്രാർത്ഥിക്കുക. ഇങ്ങനെ ഒരു ആത്മീയ അർത്ഥത്തിൽ ശരീരം വെടിപ്പാക്കുമ്പോൾ മാമോദീസായിൽ കഴുകപ്പെട്ട അനുഭവത്തിന്റെയും ആ പുതുക്കത്തിന്റെയും തുടരനുഭവമായി അതിനെ കാണണം. മാമോദീസായിൽ അനുഭവിച്ച കഴുകലിന്റെ ഓർമ്മ ആരുടെയും മനസിൽ ഉണ്ടാകുകയില്ലല്ലോ.

**പ്രാർത്ഥന**

എന്റെ ദൈവമേ, തിന്മയുടെ കറകളെ തന്റെ ദേഹത്തുനിന്നും മനസിൽ നിന്നും ആത്മാവിൽ നിന്നും നീക്കി കളയണേ, നിന്റെ പ്രഭയിൽ പ്രകാശിതനാകുവാൻ എനിക്ക് ഇടയാകണമേ, എന്നിൽ ഒരു ശുദ്ധിയുള്ള ഹൃദയത്തെയും സുകൃത സ്വഭാവങ്ങളെയും സൃഷ്ടിക്കണമേ, ഒരു പുതുമനുഷ്യനായി നിന്റെ മഹത്വത്തിലും നിത്യജീവനിലും എന്നെ പങ്കാളിയാക്കണമേ, ആമ്മീൻ.

(ഓർക്കുക, എണ്ണ പുരട്ടുമ്പോഴും കുളിക്കുന്നതിനു മുമ്പും കുളികഴിഞ്ഞ് ശരീരം തുവർത്തുമ്പോഴും ചൊല്ലേണ്ടതായ പ്രാർത്ഥനകൾ നമ്മുടെ പരമ്പരാഗത പ്രാർത്ഥനക്രമങ്ങളിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഉദാ: പാമ്പാക്കുട നമസ്കാരം. നിത്യവും ഈ പ്രാർത്ഥനകൾ ഉപയോഗിക്കുന്ന വിശ്വാസികൾ നമ്മുടെ ഇടയിലുണ്ട്. അത് കാണിക്കുന്നത്, ഇവിടെ വിശദീകരിച്ചുകൊണ്ടിരിക്കുന്ന കൗദാശിക ജീവിതശൈലി ഒരു പുത്തൻ സംഗതിയൊന്നുമല്ലെന്നാണ്; അത്, ആദികാലം മുതൽ ക്രൈസ്തവ ജീവിത ശൈലിയുടെ ഒരു ഭാഗം തന്നെയായിരുന്നു.)

**കൂടുതൽ ഉദാഹരണങ്ങൾ**

ഭക്ഷണവും വെള്ളവും ജീവസന്ധാരണത്തിന് ഏറ്റവും അത്യാവശ്യമായതിനാലാണ് അവയോടു ബന്ധപ്പെട്ട കൗദാശിക ജീവിതത്തെക്കുറിച്ച് ഏതാനും മാർഗ്ഗനിർദ്ദേശങ്ങൾ ഇവിടെ സൂചിപ്പിച്ചത്. ഈ മാതൃകയെ അടിസ്ഥാനമാക്കിക്കൊണ്ട് ഏതൊരു പ്രവൃത്തിയെയും ഏതൊരു ചലനത്തെയും ഏതൊരു ശരീരഭാഷയെയും കൗദാശിക അനുഭവമായി രൂപപ്പെടുത്തുവാൻ സാധിക്കും.

ഏതാനും ഉദാഹരണങ്ങൾ നമുക്കു നോക്കാം:

**പുതിയ വസ്ത്രങ്ങൾ ധരിക്കുന്നത് പ്രാർത്ഥനയോടെയാവാം.**

വസ്ത്രങ്ങൾ മാറുമ്പോൾ നടത്തുവാൻ നമുക്ക് പരമ്പരാഗതമായ പ്രാർത്ഥനകൾ ഉണ്ട്. ഈ പ്രാർത്ഥനകളിൽ നമ്മുടെ മുഷിഞ്ഞ വസ്ത്രങ്ങൾ പാപം നിറഞ്ഞ പഴയ മനുഷ്യഭാവത്തിന്റെ ദൃഷ്ടാന്തമാണ്. അവ നീക്കി പുതിയ വസ്ത്രങ്ങളിലേക്കു മാറുമ്പോൾ അമർത്യതയുടെയും ക്രിസ്തുവിന്റെ പുതിയ മനുഷ്യഭാവത്തിന്റെയും വസ്ത്രങ്ങളിലേക്ക് നാം മാറുന്നു. നമ്മുടെ തന്നെ ദൈനംദിന അനുഭവത്തിൽ പുതിയ വസ്ത്രം ധരിക്കുമ്പോൾ നാം കൂടുതൽ ആത്മവിശ്വാസമുള്ളവരും സന്തുഷ്ടരും ആയിത്തീരുന്നു. അതേസമയം ചെളി പുരണ്ട വസ്ത്രങ്ങളാണ് നാം ധരിച്ചിരിക്കുന്നതെങ്കിൽ നമ്മുടെ വികാരങ്ങൾ ലജ്ജയിൽ നിറഞ്ഞവയും ആത്മവിശ്വാസമില്ലാത്തവയും ആയിരിക്കും. സമൂഹത്തിൽ നിന്ന് ഒഴിഞ്ഞുനിൽക്കുവാനും ബഹുമാന്യ വ്യക്തികളിൽ നിന്ന് അകന്നുനിൽക്കുവാനും നാം ശ്രദ്ധിക്കും. ആദമും ഹവ്വയും വീഴ്ചയ്ക്കുശേഷം ലജ്ജ തോന്നിയതിനാൽ ദൈവത്തിൽ നിന്ന് മറഞ്ഞിരിക്കുവാൻ ആഗ്രഹിച്ചത് ഓർക്കുക. ഇതുകൊണ്ടാണ് ഓർത്തഡോക്സ് സഭകളുടെ വി. മാമോദീസാ ശുശ്രൂഷയിൽ ശിശുവിന്റെ സാധാരണ വസ്ത്രം അഴിച്ചു കളയുന്നതും മാമോദീസായ്ക്കു ശേഷം പുത്തൻ വെള്ള വസ്ത്രം ധരിപ്പിക്കുന്നതും. വസ്ത്രം മാറുന്ന അവസരങ്ങളിൽ നമുക്ക് മൗനമായി ഇങ്ങനെ പ്രാർത്ഥിക്കാം:

“ദൈവമായ കർത്താവേ, ദുഷ്പ്രവൃത്തികളുടെയും അന്ധകാരത്തിന്റെയും പഴയ വസ്ത്രങ്ങൾ എന്നിൽ നിന്നു മാറ്റി ജീവന്റെയും പ്രകാശത്തിന്റെയും വസ്ത്രങ്ങൾ എന്നെ ധരിപ്പിക്കണമേ! പ്രകാശത്തിന്റെ മക്കൾക്കൊപ്പം നിന്റെ രാജ്യത്ത് നടക്കുന്ന വിരുന്നിൽ ആനന്ദിക്കുവാൻ എനിക്കും ഇടയാകണമേ! ആമ്മീൻ.”

**കുഞ്ഞുങ്ങളെ അനുഗ്രഹിക്കണം**

എവിടെ ആയാലും ഒരു കുഞ്ഞിനെ കാണുമ്പോൾ നിങ്ങളുടെ ഹൃദയത്തിൽ ആ കുഞ്ഞിനെ അനുഗ്രഹിക്കണം. ഭാവിയിൽ ആ കുഞ്ഞ് ആരായിത്തീരുമെന്ന് ആർക്കറിയാം! ആ കുഞ്ഞ് ശാരീരിക, മാനസിക, ആത്മീയ ആരോഗ്യത്തോടെ യേശുവിനെപ്പോലെ ജ്ഞാനത്തിലും കൃപയിലും വളർന്നുവരുവാനായി പ്രാർത്ഥിക്കണം. ഇന്ന് ആ കുഞ്ഞ് ഒരു ദരിദ്ര കുടുംബത്തിൽ ആയിരിക്കാം, അതിനാവശ്യമായ ശ്രദ്ധ കൊടുക്കുവാൻ ആരും ഉണ്ടാവില്ലായിരിക്കാം, ആരോഗ്യദായകമായ ഭക്ഷണം അതിന് കിട്ടുന്നില്ലായിരിക്കാം, ആ കുഞ്ഞിന്റെ മാതാവിന്റെ തോളത്ത് തളർന്ന് കിടക്കുകയായിരിക്കാം, പക്ഷേ അതിന്റെ ഭാവി പ്രവചനാതീതമാണ്. അതുകൊണ്ട് നമ്മൾ എവിടെ പോകുമ്പോഴും കാണുന്ന കുഞ്ഞുങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണം. യേശുക്രിസ്തു എങ്ങനെയായിരുന്നു കുഞ്ഞുങ്ങളെ കരുതിയിരുന്നതെന്ന് ഓർക്കുക. താൻ അവരെ ആശ്ലേഷിച്ചിരുന്നു, മടിയിൽ ഇരുത്തിയിരുന്നു; സ്വർഗ്ഗരാജ്യത്തിന്റെ അടയാളങ്ങളായി ശിശുക്കളെ ചൂണ്ടിക്കാണിച്ചിരുന്നു. പൂർണതയിലേക്ക് വളർന്ന് നിത്യതയിലേക്ക് എത്തിച്ചേരുന്ന ജീവിതം മുളപൊട്ടുന്ന സാഹചര്യത്തിൽ യേശു അവരെ ദിവ്യത നിറയുന്ന കരുതലിൽ അനുഗ്രഹിച്ചിരുന്നു.

**മുകുളങ്ങളെ അനുഗ്രഹിക്കണം**

അതേ ഉത്സാഹത്തോടെ തന്നെ മുളപൊട്ടുന്ന മുകുളങ്ങളെ, പുഷ്പങ്ങളെ, സസ്യങ്ങളെ, മൃഗങ്ങളുടെയും, പക്ഷികളുടെയും കുഞ്ഞുങ്ങളെ അനുഗ്രഹിക്കണം. നിങ്ങളുടെ അനുഗ്രഹങ്ങൾ മനുഷ്യരിൽ നിന്ന് ഓരോ ദൈവസൃഷ്ടിയിലേക്കും വ്യാപിക്കണം, മുകുളങ്ങളിലേക്ക്, പുഷ്പങ്ങളിലേക്ക്, മുളച്ചുവരുന്ന സസ്യങ്ങളിലേക്ക്, പക്ഷികളുടെയും മൃഗങ്ങളുടെയും മത്സ്യങ്ങളുടെയും കുഞ്ഞുങ്ങളിലേക്ക്, പ്രകൃതി മുഴുവനിലേക്ക്, ദൈവത്തിന്റെ സർവ്വസൃഷ്ടിയിലേക്ക് വ്യാപിക്കണം. ജീവിതത്തിന്റെ വിശാലമായ അർത്ഥതലങ്ങളിൽ നിന്ന് മനുഷ്യസമൂഹം ഒറ്റപ്പെടേണ്ടതല്ല. ഇതര സൃഷ്ടികളെ കൂടാതെ മനുഷ്യസമൂഹത്തിന്റെ നിലനിൽപ്പ് അസാദ്ധ്യമത്രേ. ഇവയെ എല്ലാം സ്രഷ്ടാവ് അതിശയകരമാംവണ്ണം മനോഹരമായ ജീവിതവഴികളിൽ സംയോജിപ്പിച്ചിരിക്കുന്നു. ചെടികളും വൃക്ഷങ്ങളും വളർന്നു വരുന്നത് കാണുമ്പോൾ, മുകുളങ്ങൾ പൊട്ടി വളർന്ന് വലുതാകുന്നത് കാണുമ്പോൾ നമ്മുടെ ഉള്ളം അനുരോധ ഊർജ്ജത്താൽ നിറയുന്നു. അവയെ അനുഗ്രഹിക്കുക, അവയാൽ അനുഗ്രഹിക്കപ്പെടുക, ഏറ്റവും എളിമയോടുകൂടി ഈ മഹത്തായ ജീവരഹസ്യങ്ങൾക്ക് മുമ്പിൽ മൗനമായി നമിക്കുക.

**വാഹനങ്ങളെ അനുഗ്രഹിക്കണം**

നിങ്ങൾ ഒരു യാത്രാവാഹനത്തിൽ കയറുകയാണെന്നു കരുതുക, ബസ്, കാർ, ട്രെയിൻ, വിമാനം, ബോട്ട്, എന്തും ആകട്ടെ. ഹൃദയത്തിൽ നിന്നുയരുന്ന ഒരു മൗനപ്രാർത്ഥനയോടെ അതിലെ ജോലിക്കാരെയും സഹയാത്രികരെയും അനുഗ്രഹിക്കുന്നത് ഒരു ശീലമാക്കുവാൻ ശ്രദ്ധിക്കണം. അതുപോലെ യാത്ര പൂർത്തിയാക്കി വാഹനത്തിൽ നിന്ന് ഇറങ്ങുമ്പോൾ ആ വാഹനം കൂടുതൽ യാത്രക്കാരുമായി സുരക്ഷിതമായി യാത്രകൾ നടത്തട്ടെ എന്ന് വീണ്ടും അനുഗ്രഹിക്കണം. വാനമേഘങ്ങൾക്കിടയിലൂടെ യാത്ര ചെയ്യുന്ന ഒരു വിമാനം താഴെ

നിന്ന് കാണുമ്പോൾ അതിലെ യാത്രക്കാരെയും ജോലിക്കാരെയും ഓർത്ത് പ്രാർത്ഥിക്കണം. വലതുകൈയുടെ തള്ളവിരൽ കൊണ്ട്, ഒരു വാഹനത്തിൽ കയറുമ്പോഴും ഇറങ്ങുമ്പോഴും, വാഹനത്തിൽ കുരിശടയാളം വരയ്ക്കുകയും ചെയ്യാം.

**നിലത്തെ അനുഗ്രഹിക്കണം**

രാവിലെ കിടക്കയിൽ നിന്ന് എഴുന്നേൽക്കുമ്പോൾ പാദങ്ങൾ തറയിൽ സ്പർശിക്കുന്ന നിമിഷം തന്നെ ഹൃദയത്തിൽ ദൈവമായ കർത്താവിന് സ്തുതി അർപ്പിക്കണം. ഒരു ദിവസം ആദ്യത്തെ പാദസ്പർശനം, പാദം നിലത്തെ സ്പർശിക്കുന്ന നിമിഷം, അത് ആഹ്ലാദത്തിന്റെ നിമിഷം ആകട്ടെ. എഴുന്നേൽക്കുവാനും പാദങ്ങൾ ഭൂതലത്തിൽ സ്പർശിച്ച് നിൽക്കുവാനും ഇടയാക്കിയ ജീവന്റെ കർത്താവിന് കൃതജ്ഞത അർപ്പിക്കണം. സർവ്വതും സഹിക്കുന്ന, മനസ്സലിവുള്ള ദാതാവായ ഭൂമിയാണല്ലോ നമ്മളെ നിലനിർത്തുന്നത്; ഭൂമിയെ അനുഗ്രഹിക്കണം. അങ്ങനെ, അനുഗ്രഹങ്ങളാലും സുകൃത പ്രകൃതങ്ങളാലും നമ്മൾ നിൽക്കുകയും നടക്കുകയും ചെയ്യുന്ന ഭൂതലം വിശുദ്ധീകരിക്കപ്പെടുന്നു.

**വാതിലുകളെ അനുഗ്രഹിക്കണം**

രാത്രിയിൽ വീടിന്റെയോ മുറിയുടെയോ വാതിൽ അടയ്ക്കുമ്പോൾ ഇങ്ങനെ പ്രാർത്ഥിക്കാം:

കർത്താവേ, രാത്രിയിലേക്ക് ഈ വാതിൽ ഞാൻ അടയ്ക്കുന്നു, നിന്റെ കരുണയുടെയും സംരക്ഷണത്തിന്റെയും വാതിൽ എനിക്ക് തുറന്നു തരണേ.

രാവിലെ വീടിന്റെയോ മുറിയുടെയോ വാതിൽ തുറക്കുമ്പോൾ ഇങ്ങനെ പ്രാർത്ഥിക്കാം:

എന്റെ കർത്താവേ, ഈ വാതിൽ ഞാൻ തുറക്കുമ്പോൾ നിന്റെ മനസ്സലിവിന്റെ വാതിൽ അടച്ചുകളയരുതേ. ഇന്ന് മറ്റുള്ളവർക്കൊപ്പം നിന്റെ പ്രകാശത്തിലും സന്തോഷത്തിലും സമാധാനത്തോടെയും താഴ്മയോടെയും നടക്കുവാൻ ജീവന്റെ വഴി എനിക്ക് തുറന്നു തരണമേ.

**പ്രകാശത്തെ അനുഗ്രഹിക്കണം**

പ്രഭാതത്തിലെ പ്രകാശത്തിൽ ഇങ്ങനെ പ്രാർത്ഥിക്കാം:

ലോകത്തിന്റെ പ്രകാശമായ യേശുനാഥാ, നിന്റെ ജ്ഞാനത്തിന്റെയും സൗന്ദര്യത്തിന്റെയും പ്രകാശം എനിക്കു തരണേ, നിന്റെ പ്രകാശം മറ്റുള്ളവരുമായി പങ്കുവെയ്ക്കുവാൻ ഇന്ന് എന്നെ സഹായിക്കണമേ.

**ഇരുട്ടിനെ അനുഗ്രഹിക്കണം**

രാത്രിയിൽ ഉറങ്ങുന്നതിനു മുമ്പ് വിളക്കുകൾ അണയ്ക്കുമ്പോൾ പ്രാർത്ഥിക്കുവാൻ:

കർത്താവേ, നീ എനിക്ക് പ്രകാശം ആയിരിക്കണമേ, ഞാൻ നിന്നിൽ വിശ്രമിക്കട്ടെ. ഈ രാത്രിയിലെ ഇരുട്ടിൽ സ്നേഹവും ക്ഷമയും എന്റെ ഹൃദയത്തിൽ പൊട്ടിവിരിയട്ടെ.

**ലോകത്തിന്റെ നാലു ദിശകളെയും അനുഗ്രഹിക്കണം**

രാവിലെ നേരത്തെ തന്നെ എഴുന്നേറ്റ് പ്രാർത്ഥനയോടെ മുൻവശത്തെ വാതിൽ തുറക്കുക, കാലാവസ്ഥയും സാഹചര്യവും അനുവദിക്കുന്നതനുസരിച്ച് വരാന്തയിലോ നടകളിലോ നിൽക്കുക.

കിഴക്കുവശത്തേക്ക് തിരിഞ്ഞുനിൽക്കുക. നിങ്ങളുടെ അയൽപക്കത്ത്, കിഴക്കുവശത്ത് താമസിക്കുന്നവരെ മനസ്സിലേക്കു കൊണ്ടുവരിക. കിഴക്കൻ ദിശയിലുള്ള എല്ലാ രാജ്യങ്ങളെയും മനസ്സിലേക്ക് കൊണ്ടുവരിക. അവിടങ്ങളിൽ താമസിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുക, അനുഗ്രഹിക്കുക.

അതേപോലെ, പടിഞ്ഞാറോട്ടും വടക്കോട്ടും തെക്കോട്ടും ഈ ക്രമം അനുസരിച്ച് തിരിഞ്ഞു നിന്നുകൊണ്ട് ഹൃദയത്തിൽ അനുഗ്രഹത്തിന്റെ വചനങ്ങൾ പറയാം.

സർവ്വസൃഷ്ടിയുടെയും കർത്താധികർത്താവേ, ലോകത്തിന്റെ നാലു ദിശകളിലും താമസിക്കുന്ന സർവ്വരെയും അനുഗ്രഹിക്കണമേ, നിന്റെ പ്രകാശം അവരുടെമേൽ പതിയട്ടെ, അവരിൽ ജീവനും രോഗസൗഖ്യവും ആഹ്ലാദവും നിറയട്ടെ.

ഇനി മുകളിലോട്ട് നോക്കുക. നക്ഷത്രങ്ങളെയും നക്ഷത്രസമൂഹങ്ങളെയും ആകാശത്തു സഞ്ചരിക്കുന്നവരെയും ബഹിരാകാശ പേടകങ്ങളിൽ താമസിക്കുന്നവരെയും ബാഹ്യാകാശത്ത് പഠനങ്ങൾ നടത്തുന്നവരെയും അനുഗ്രഹിക്കുക. അതിർത്തി നിർണയിക്കാനാവാത്ത പ്രപഞ്ചത്തിന്റെ ബഹുലതയെ മനസ്സിൽ കാണുക. ദൈവത്തിനു സ്തുതി അർപ്പിക്കുക.

ഇനി താഴേക്ക് നോക്കുക, അമ്മയായ ഭൂമിയെയും അവളുടെ സന്തതിയെയും ഓർത്ത് ഇങ്ങനെ പ്രാർത്ഥിക്കാം.

പ്രപഞ്ചനാഥനായ കർത്താവേ, നിന്റെ സൃഷ്ടിയുടെ മഹത്വവും അവയുടെ മർമ്മവും ഓർത്ത് ആശ്ചര്യം കൊള്ളുവാൻ എന്നെ സഹായിക്കണമേ. സൂര്യനോടും ചന്ദ്രനോടും ചേർന്ന്, നക്ഷത്രങ്ങളോടും ഗ്രഹങ്ങളോടും ചേർന്ന്, പർവ്വതങ്ങളോടും സമുദ്രങ്ങളോടും ചേർന്ന് പ്രപഞ്ചത്തിലെ സകല സൃഷ്ടികളോടും ചേർന്ന് ഒരേ മനസ്സോടെ ആരാധനയിൽ പങ്കുചേരുവാൻ എന്നെ സഹായിക്കണമേ.

ഇനി നമ്മളിലേക്ക് നമ്മളുടെ ശ്രദ്ധ തിരിയട്ടെ.

എന്റെ കർത്താവേ, അതിശയകരമായ ഈ മഹാപ്രപഞ്ചത്തിൽ ഞാൻ എത്രയോ ചെറുതും നിസ്സാരനും ആകുന്നു! എന്നിട്ടും നീ എത്രയോ സ്നേഹത്തോടെ എന്നെ കരുതുന്നു! നീ എന്നെ ഏറ്റവും അതിശയകരമായി നിന്റെ സാദൃശ്യത്തിലും നിന്റെ സ്വരൂപത്തിലും എന്നെ സൃഷ്ടിച്ചു! എപ്പോഴും നിന്റെ കൃപയിലായിരിക്കുവാൻ എന്നെ സഹായിക്കണമേ. നിന്റെ സാദൃശ്യത്തിൽ വളരുവാനും നിന്റെ മഹത്വം നിന്റെ മക്കളുമായി പങ്കുവെയ്ക്കുവാനും എന്നെ സഹായിക്കണമേ!

**ഓരോ പടികളെയും അനുഗ്രഹിക്കണം**

പടിക്കെട്ടുകൾ കയറുമ്പോഴും ഇറങ്ങുമ്പോഴും ഓരോ പടിയിലും ധ്യാനനിരതനായി പ്രാർത്ഥിക്കാം. ഇത്തരം ഒരു ധ്യാനത്തിന്, ഒരു പക്ഷേ, ഏറ്റവും യുക്തം കുറവു സമയം കൊണ്ട് പ്രാർത്ഥിക്കാവുന്ന യേശുപ്രാർത്ഥന ആയിരിക്കും.

'യേശുവേ, ദൈവപുത്രാ, എന്നോടു കരുണ തോന്നണമേ.' അല്ലെങ്കിൽ 'കർത്താവേ, കരുണ തോന്നണമേ.'

ഓരോ പടിയിലും ഈ പ്രാർത്ഥന ആവർത്തിക്കണം. ഒരു ഭവനം സന്ദർശിക്കുമ്പോൾ, വാതിൽക്കലുള്ള കോളിംഗ്ബെൽ അമർത്തുന്നതിനൊപ്പം ആ ഭവനത്തെ അനുഗ്രഹിക്കണം. ആരെയാണോ ആ ഭവനത്തിൽ കാണാൻ പോകുന്നത്, അവർക്കുവേണ്ടി നമ്മുടെ ഹൃദയത്തിൽ ഒരു അനുഗ്രഹവചനം ഉണ്ടായിരിക്കണം.

'എന്റെ കർത്താവേ, ഞാൻ ഇവിടേക്ക് കടന്നുചെല്ലുന്നത് ഇവർക്ക് ഒരു അനുഗ്രഹമായി തീരണമേ. അവർക്ക് സംരക്ഷണവും സമാധാനം നിറഞ്ഞ ജീവിതവും അനുവദിക്കണമേ.'

(തുടരും)



**അങ്കമാലി ഭദ്രാസനത്തിലെ ചാത്തമറ്റം കർമ്മേൽ സെന്റ് പീറ്റേഴ്സ് & സെൻറ് പോൾസ് പള്ളിയിൽ നീണ്ട 45 വർഷങ്ങൾക്കു ശേഷം വികാരി ഫാ. എബ്രഹാം മണിയാട്ടുകുടിയുടെ മുഖ്യ കാർമ്മികത്വത്തിൽ വി. കുർബ്ബാനയും തുടർന്ന് ഇടവകയ സെമിത്തേരിയിൽ കബറടങ്ങിയിരിക്കുന്ന പിതാക്കന്മാരുടെ കല്ലറകളിൽ ധൂപപ്രാർത്ഥനയും നടത്തപ്പെട്ടു**

# പൗരോഹിത്യ ശുശ്രൂഷ 21-ാം നൂറ്റാണ്ടിൽ

**ഫാ. ഡോ. ജോസ്സി ജേക്കബ്**
**(പ്രിൻസിപ്പാൾ, നാഗ്പൂർ തിയോളജിക്കൽ സെമിനാരി)**

ലോകചരിത്രത്തിൽ സമാനതകൾ ഏറെ ഇല്ലാത്ത സാഹചര്യങ്ങൾക്കാണ് 21-ാം നൂറ്റാണ്ട് സാക്ഷ്യം വഹിച്ചുകൊണ്ടിരിക്കുന്നത്. സാംസ്കാരിക ആധുനികതയും (Cultural Modernity), ആഗോളവൽക്കരണവും (Globalisation) ഉത്തരാധുനിക കാഴ്ചപ്പാടുകളും (Post Modern Perspective) നടമാടുന്ന സാമൂഹിക സാഹചര്യത്തിൽ കോവിഡ്-19 എന്ന മഹാമാരിയുടെ പിടിയിൽ ലോകം അമർന്നു പോകുന്നു. കൊറോണ വൈറസിന്റെ വ്യാപനം ഇനി എത്രനാൾ, ലോകസമൂഹത്തിന്റെ സ്വഭാവവും ക്രമവും ഇനി എന്തായിരിക്കും തുടങ്ങിയ നിരവധി ചോദ്യോത്തരങ്ങളും അതിജീവനത്തെക്കുറിച്ചുള്ള ആകുലതകളും ഇന്ന് മനുഷ്യവംശത്തിന്റെ മുഴുവൻ ചിന്തകളെ ഗ്രസിച്ചു നിൽക്കുന്നു.

സാമൂഹിക വ്യതിയാനങ്ങൾ എല്ലാ കാലഘട്ടങ്ങളിലും സംഭവിച്ചിട്ടുള്ളവയാണെങ്കിലും പൗരസ്ത്യ സാമൂഹ്യദർശനങ്ങളിൽ അതിന്റെ തീക്ഷ്ണതയും വേഗതയും പാശ്ചാത്യ സമൂഹങ്ങളെ അപേക്ഷിച്ച് തുലോം പരിമിതമായിരുന്നു. അതോടൊപ്പം 20-ാം നൂറ്റാണ്ടിന്റെ ഉത്തരാന്ത്യത്തിൽ നടന്ന ആധുനിക ആഗോളവൽക്കരണത്തിന്റെ കടന്നുവരവ് സാമൂഹിക സാമ്പത്തിക പരിവർത്തനങ്ങളെ ത്വരിതപ്പെടുത്തുന്നു. പരമ്പരാഗതമായ കാഴ്ചപ്പാടുകളും സങ്കേതങ്ങളും 21-ാം നൂറ്റാണ്ടിലെ മാറിയ സമൂഹത്തിൽ സഭയിലെ പൗരോഹിത്യ ശുശ്രൂഷകർക്ക് ഒരു വെല്ലുവിളിയാണ്. കാലത്തിന്റെ ചുവരെഴുത്തുകളിലൂടെ സമൂഹത്തിന്റെ സ്വഭാവ വിശേഷതകൾ മനസ്സിലാക്കിയുള്ള പൗരോഹിത്യ ശുശ്രൂഷ ഫലപ്രദമായി നിർവഹിക്കുക എന്നത് അനിവാര്യമാണ്.

സാമൂഹിക വ്യതിയാനങ്ങളെ തിരിച്ചറിഞ്ഞ് സഭയുടെ ബോദ്ധ്യങ്ങൾ, മൂല്യങ്ങൾ, പാരമ്പര്യങ്ങൾ മുതലായവയിൽ നിന്നും വ്യതിചലിക്കാതെ ദൈവജനത്തെ നയിക്കുക എന്നതാണ് പൗരോഹിത്യ ശുശ്രൂഷയുടെ പ്രധാന ധർമ്മം. ഈ നൂറ്റാണ്ടിലെ സാമൂഹിക വ്യക്തിഗത കാഴ്ചപ്പാടുകൾ തിരിച്ചറിഞ്ഞ് പൗരോഹിത്യ ശുശ്രൂഷ നിർവഹിക്കുന്നതിനുള്ള ചില ചിന്തകളാണ് ഇവിടെ പരാമർശിക്കുന്നത്.

**21-ാം നൂറ്റാണ്ടിലെ മലങ്കരസഭ:**
**പ്രവണതകളും വെല്ലുവിളികളും**

മലങ്കര ഓർത്തഡോക്സ് സഭ വ്യത്യസ്ത മേഖലകളിൽ, പ്രത്യേകതകൾ നിറഞ്ഞ ഒരു കാലഘട്ടത്തിലൂടെ ഇന്നു കടന്നുപോകുന്നു. ആമുഖമായി സൂചിപ്പിച്ച ആധുനികത, ആഗോളവൽക്കരണം, ഉത്തരാധുനിക ചിന്താഗതികൾ മുതലായവയിലൂടെ രൂപപ്പെട്ട സാമൂഹിക സാംസ്കാരിക മതപരമായ സാഹചര്യം ഒരു വശത്ത്. ഒരു നൂറ്റാണ്ടിലേറെയായി സത്യം, സ്വാതന്ത്ര്യം, സ്വയംഭരണം, സ്വയംശീർഷകത്വം എന്നിവ നിലനിർത്തുവാനായി സഭ നടത്തുന്ന നിയമപോരാട്ടങ്ങൾ മിക്കതും നിർണ്ണായകമായ ഘട്ടത്തിൽ എത്തിനിൽക്കുന്നു. അതിന്റെ അനുരണനങ്ങൾ മറ്റൊരു വശത്ത്.

ഇതര സഭകളുടെ വിശ്വാസാചാരങ്ങളെ അമിതമായി സ്വാംശീകരിക്കുവാനും അവയുമായി സമന്വയിപ്പിച്ചുകൊണ്ട് സഭയിൽ കാതലായ മാറ്റങ്ങൾ വരുത്തണമെന്ന് അപക്വമായി ആവശ്യപ്പെടുന്ന ഒരു കൂട്ടരുടെ മുറവിളികൾ വേറെയുമുണ്ട്.

മലങ്കര ഓർത്തഡോക്സ് സഭ ധാരാളം വെല്ലുവിളികൾ നേരിട്ടുകൊണ്ടിരിക്കുന്ന ഈദൃശ സാഹചര്യത്തിൽ ഫലപ്രദമായി പൗരോഹിത്യ ശുശ്രൂഷ നിർവഹിക്കുക എന്നത് ദുഷ്കരമാണ്. സഭയെ സമൂഹത്തിന്റെ മുഖ്യധാരയിൽ നിലനിർത്തുകയും, ആപത്ക്കരമായ പ്രവണതകളിൽ നിന്നും, അതായത് സത്യവിശ്വാസത്തിൽ നിന്നും, ആരാധനാജീവിതത്തിൽ നിന്നും വ്യതിചലിക്കാതെ സഭയെ സംരക്ഷിക്കേണ്ടതും ഇന്ന് പൗരോഹിത്യ ശുശ്രൂഷയിലെ പ്രധാന വെല്ലുവിളിയാണ്.



**ആധുനികതയും മലങ്കരസഭയും**

ആധുനികത എന്നതിനെ ഒരു കാലഘട്ടം എന്ന നിലയിലാണ് പൊതുവെ വീക്ഷിക്കാറുള്ളത്. എന്നാൽ സാംസ്കാരിക ആധുനികത (Cultural Modernity) എന്നത് കാലത്തിന്റെ പരിക്രമണത്തിലൂടെ പാശ്ചാത്യ ലോകത്ത് രൂപീകൃതമായ ചിന്താധാരയെയും ജീവിതക്രമത്തെയുമാണ് ദ്യോതിപ്പിക്കുന്നത്. മനുഷ്യയുക്തിയുടെ (human rationality) അമിത ഉപയോഗവും, അതിരില്ലാത്ത ആശ്രയവും സാംസ്കാരിക ആധുനികത എന്ന പ്രതിഭാസത്തിന്റെ പ്രധാന പ്രത്യേകതകളാണ്.

മനുഷ്യന്റെ സ്വയംഭരണത്തിന്റെ പ്രഖ്യാപനവും ദൈവഗ്രഹണവും (Declaration of the Auctonomy of man and eclipse of God) ആണ് ആധുനികതയുടെ പ്രധാന മുഖമുദ്രകൾ എന്ന് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഓരോ വ്യക്തിയുടെയും മതവിശ്വാസവും, ധാർമ്മിക മൂല്യങ്ങളും, ജീവിതക്രമവും സ്വയം നിർവചിക്കാനുള്ള സ്വാതന്ത്ര്യം അയാൾക്കുണ്ട് എന്ന് സമൂഹം മുഴുവൻ അംഗീകരിക്കുന്ന സാഹചര്യം ആധുനികതയിൽ നിലനിൽക്കുന്നു. സ്വന്തം വിശ്വാസത്തെ നിർവചിക്കുവാൻ ഓരോ വ്യക്തിക്കും സ്വാതന്ത്ര്യം ഉണ്ട് എന്നും വിശ്വാസം സംബന്ധിച്ചുള്ള കാര്യങ്ങളിൽ പോലും സഭയുടെ ആധികാരികത അംഗീകരിക്കപ്പെടേണ്ടതില്ല എന്ന ചിന്തയും ആധുനികതയുടെ സൃഷ്ടിയാണ്. മനുഷ്യന്റെ താൻപോരിമയെക്കുറിച്ചുള്ള വൃഥാ മഹത്വവത്കരിക്കപ്പെട്ട അവബോധവും അതു മൂലം ഗ്രഹണത്തിൽ സൂര്യനെന്നതുപോലെ മനുഷ്യനിൽ നിന്ന് ദൈവം മറയ്ക്കപ്പെടുന്നതും സഭാമക്കളുടെ സത്യാരാധനയിലുള്ള നിലനിൽപ്പിന് വിഘാതമാകുന്നു. ഓർത്തഡോക്സ് വിശ്വാസത്തെക്കുറിച്ചുള്ള ശരിയായ അവബോധം വിശ്വാസികളിൽ എത്തിക്കുന്നതിന് ആചാര്യസ്ഥാനികളായ നാം ഓരോരുത്തരും പ്രതിജ്ഞാബദ്ധരാണ്.

ആദ്ധ്യാത്മികതയുടെ (spirituality) അടിത്തറയിൽ നിന്നുകൊണ്ട് പരിശുദ്ധാത്മ വ്യാപാരത്താലും (Economy of Holy Spirit), സ്വയാർജ്ജിതമായ തത്വജ്ഞാനത്തിന്റെയും യുക്തിബോധത്തിന്റെയും അടിത്തറകളിൽ പരിശുദ്ധ പിതാക്കന്മാർ വികസിപ്പിച്ച വിശ്വാസ സത്യങ്ങൾ മനസ്സിലാക്കുവാൻ സാധിക്കാത്തവരാണ് അതിന്റെ യുക്തിഭദ്രതയെ (logical stability) ദുർബല വാദങ്ങളാൽ എതിർക്കുവാൻ ശ്രമിക്കുന്നത്. സഭയുടെ സുവർണ്ണ കാലഘട്ടങ്ങളിൽ ആദ്ധ്യാത്മിക വിജ്ഞാനത്തിന്റെ നിറകുടങ്ങളായി നിന്ന് പ്രവർത്തിച്ച പ. പിതാക്കന്മാരുടെ ജീവിതവും, ചിന്തകളും, രചനകളും കാലാനുസൃതമായ വ്യാഖ്യാനങ്ങളോടെ അവതരിപ്പിക്കുന്നത് ദൈവജനത്തിന് വിശ്വാസത്തിൽ വളരുന്നതിന് സഹായകമാകും.

ആധുനികതയ്ക്ക് ഉണ്ടെന്നവകാശപ്പെടുന്ന യുക്തിയേക്കാൾ ഏറെ യുക്തി പരവും താത്വികവും ആയ അടിത്തറകൾ ഓർത്തഡോക്സ് വിശ്വാസ സംഹി തകളിൽ ലീനമാണ്.

**ആഗോളവൽക്കരണവും മലങ്കരസഭയും**

ആഗോളവൽക്കരണം എന്ന പ്രതിഭാസം ലോകത്ത് മനുഷ്യരുടെ കാഴ്ച പ്പാടുകളിലും ജീവിതക്രമത്തിലും സമാനതകൾ കൊണ്ടുവരുന്നു എന്ന് പൊതുവെ കരുതപ്പെടുന്നുണ്ട്. ആധുനിക പാശ്ചാത്യ സംസ്കൃതിയുടെ വ്യാപനം ആഗോളവൽക്കരണത്തിലൂടെ സാദ്ധ്യമാകുന്നു എന്നത് സത്യമാണ്. പ്രധാനമായും മൂന്ന് വ്യത്യസ്ത വശങ്ങളാണ് ആഗോളവൽക്കരണം എന്ന പ്രതിഭാസത്തിനുള്ളത്.

1. ആധുനിക നവലിബറൽ (neo - liberal) സാമ്പത്തികക്രമത്തിൽ രൂപപ്പെട്ട ധനാർജ്ജന സാദ്ധ്യതകൾ, 2. വിജ്ഞാന വ്യാപന സങ്കേതങ്ങളുടെ (Information Technology) അമിതമായ വളർച്ച, 3. ലോകം മുഴുവൻ വ്യാപിച്ചുകൊണ്ടി രിക്കുന്ന ഒരു പുതിയ സംസ്കാരം. ആദ്യ രണ്ട് കാര്യങ്ങളുടെ ഫലമായി രൂപ പ്പെട്ടതാണ് മൂന്നാമത്തേത്. പൗരസ്ത്യ ജനസമൂഹങ്ങളെ സംബന്ധിച്ച് ആദ്യ രണ്ടും സ്വീകാര്യമാവുകയും പുതിയ ഒരു സംസ്കൃതിയിലേക്കുള്ള പരിക്ര മണം പ്രതിസന്ധികൾ ഉണ്ടാക്കുകയും ചെയ്യുന്നുണ്ട്. വ്യത്യസ്ത ജനസമൂഹ ങ്ങൾ തമ്മിൽ നടക്കുന്ന സാംസ്കാരികമായ സംവേദനങ്ങൾ (cross-cultural communication) സ്വാഭാവികമായും പുതിയ ഒരു സംസ്കാരം രൂപപ്പെടുത്തു ന്നു. പഴയ ജീവിതക്രമങ്ങളിൽ നിന്നുള്ള വ്യതിയാനം ചില സാമൂഹിക പ്രതി സന്ധികൾ സൃഷ്ടിക്കുന്നുണ്ട്.

ആഗോളവൽക്കരണം മലങ്കരസഭയുടെ ജീവിതക്രമത്തിലും വ്യതിയാന ങ്ങൾ ഉണ്ടാക്കുന്നുണ്ട് എന്നത് ഒരു വസ്തുതയാണ്. ഈ വ്യതിയാനങ്ങളെ വ്യക്തതയോടെ മനസ്സിലാക്കുന്നത് ക്രിയാത്മകമായ പൗരോഹിത്യ ശുശ്രൂഷ നിർവഹിക്കുന്നതിന് അത്യാവശ്യമാണ്. സഭ എല്ലായ്പ്പോഴും ചില സാമൂഹിക വ്യതിയാനങ്ങളെ വിവേകപൂർവ്വം പ്രതിരോധിക്കുകയും ശരിയായ ദിശയിലേക്ക് സമൂഹത്തെ നയിക്കുകയും ചെയ്യുന്നതിന് ഉത്തരവാദിത്വപ്പെട്ടിരിക്കുന്നു.

മലങ്കര സഭാംഗങ്ങൾ അനേക പതിറ്റാണ്ടുകളായി ലോകത്തിന്റെ പല ഭാഗ ങ്ങളിലേക്ക് സഞ്ചരിക്കുകയും നിവസിക്കുകയും ചെയ്യുന്നുണ്ടല്ലോ. വ്യത്യസ്ത സംസ്കാരങ്ങളുള്ള സമൂഹങ്ങളുമായി ഉണ്ടായ ഇടപെടലുകളിൽ പുതിയ കാഴ്ചപ്പാടുകൾ അവരിൽ രൂപപ്പെട്ടിരിക്കും. എന്നാൽ ആഗോളവൽക്കരണ ത്തിന്റെ കാലത്ത് ബഹുസ്വരതയുടെ മദ്ധ്യത്തിലും ചില പ്രവണതകൾ വ്യക്ത മായി തിരിച്ചറിയുന്നതിന് സാധിക്കും. സാംസ്കാരിക ആധുനികതയുടെ അതി പ്രചാരത്തിന് എതിരെയുള്ള സാമൂഹിക പ്രതികരണം എന്ന നിലയിൽ പഴയ അടിത്തറകളിലേക്ക് ഒരു തിരിച്ചുപോക്ക് എന്ന ചിന്താഗതി ഈയിടെയായി രൂപപ്പെടുന്നുണ്ട്. പഴയ പാരമ്പര്യങ്ങളിലേക്ക് തിരികെ പോകണം എന്ന ആശ യത്തെ ആദ്ധ്യാത്മികതയുടെ സ്രോതസ്സുകളിലേക്കുള്ള മടക്കമാണോ അതോ കേവലമായ സ്വത്വബോധത്തിന്റെ (Identity Consciousness) പ്രകടനമാണോ എന്ന് വിവേചിച്ചറിയേണ്ടിയിരിക്കുന്നു. ആഗോളവൽക്കരണത്തിന്റെ ചലനാത്മ കതയിൽ താൻ അംഗമായിരിക്കുന്ന സമൂഹത്തിന്റെ സ്വത്വത്തെ സംരക്ഷിക്കാ നുള്ള ത്വര പൊതുവെ പലരും പ്രകടമാക്കാറുണ്ട്. അങ്ങനെ മതാത്മകത ആത്മി കതയിൽ നിന്ന് വേറിട്ട് കേവലമായ സ്വത്വബോധ അടിസ്ഥാനമാകുമ്പോൾ അതിന്റെ ആഴവും ചൈതന്യവും നഷ്ടപ്പെടുന്നു.

പാരമ്പര്യത്തെ പുരാവസ്തു എന്ന നിലയിൽ കണ്ട് സംരക്ഷിക്കുകയല്ല, മറിച്ച് അപ്പോസ്തോലിക കാലം മുതലുള്ള ജീവിതത്തിലൂടെ രൂപപ്പെട്ട വി. സഭയുടെ മനസ്സും മനസ്സാക്ഷിയും ആണ് അത് എന്ന തിരിച്ചറിവാണ് ഉണ്ടാവേ ണ്ടത്. സഭയുടെ രക്ഷാകരമായ യുഗാന്ത്യത്തിലേക്കുള്ള യാത്രയിൽ വളരു ന്നതും ചലനാത്മകവുമായ പാരമ്പര്യത്തെ പരിപോഷിപ്പിക്കുന്നതിനും കാലാ നുസൃതമായി പ്രയോജനപ്പെടുത്തുന്നതിനും സഭയ്ക്ക് സാധിക്കണം. പുരോ ഹിതസ്ഥാനികളുടെ അറിവും, ദർശനവും, ആദ്ധ്യാത്മിക ചൈതന്യവും സമർപ്പ ണവും ഈ വിധത്തിലുള്ള സഭയുടെ സാമൂഹിക ജീവിതത്തെ കാര്യമായി ബാധിക്കുന്നു.

പ. സഭാപിതാക്കന്മാരെ അവർ ജീവിച്ചിരുന്ന കാലഘട്ടങ്ങളിൽ നിന്ന് ഈ നൂറ്റാണ്ടിലേക്ക് നാം കൊണ്ടുവരേണ്ടിയിരിക്കുന്നു. അതായത് വി. വേദപുസ്ത കത്തിന്റെ തുടർച്ചയായ പഠനം, മനനം, വ്യാഖ്യാനം എന്നിവയിലൂടെ പ. പിതാ ക്കന്മാർ തങ്ങൾ ജീവിച്ചിരുന്ന കാലത്തു സമൂഹത്തിന് നൽകിയ സന്ദേശവും സാക്ഷ്യവും കാലാനുസൃതമായി അവതരിപ്പിക്കുക എന്നത് പുരോഹിതസ്ഥാനി കളുടെ ധർമ്മമാണ്. ആഗോളവൽക്കരണത്തിലൂടെ രൂപീകൃതമാകുന്ന പുതിയ സംസ്കൃതിയിൽ മഹാനായ കവിയും ദാർശനികനുമായ രവീന്ദ്രനാഥ ടാഗോ റിന്റെ വാക്കുകൾ സംഗതമാണ്. “Emancipation from the Bondage of soil is no freedom for the tree” (മണ്ണിന്റെ ബന്ധനത്തിൽ നിന്നുള്ള മോചനം മരത്തിന് സ്വാതന്ത്ര്യം അല്ല). എന്തിനെയും ഏതിനെയും സ്വതന്ത്രമായി നിർവചിക്കു വാനും ജീവിതക്രമങ്ങളെയും, പ്രമാണങ്ങളെയും തൃണവൽഗണിക്കുവാനും ഉള്ള ഉത്തരാധുനിക പ്രവണതകളിൽ നാം മഹാകവി ടാഗോറിന്റെ വരികളുടെ സന്ദേശം ഓർക്കുന്നത് നല്ലതാണ്.

**ഉപസംഹാരം**

മനുഷ്യയുക്തിക്കും ശാസ്ത്രീയമായ അറിവിനും മാത്രം മൂല്യം കൽപി ക്കുന്ന ആധുനികതയും സമന്വിതമായ പുതിയ സംസ്കാരത്തെ രൂപപ്പെടു ത്തുന്ന ആഗോളവൽക്കരണവും, അടിത്തറകളെ മുറുകെ പിടിക്കാതെയും നിയ തമായ ആശാഗതികളില്ലാതെയും ജീവിതത്തിൽ സ്വാതന്ത്ര്യമായി ഒഴുകുവാൻ പ്രേരിപ്പിക്കുന്ന ഉത്തരാധുനികതയും 21-ാം നൂറ്റാണ്ടിന്റെ വെല്ലുവിളികളാണ്. പൊതുസമൂഹത്തെയും അതിന്റെ വ്യതിയാനങ്ങളെയും കുറിച്ചുള്ള തിരിച്ച റിവും, സഭയുടെ വിശ്വാസ പാരമ്പര്യങ്ങളെ കുറിച്ചുള്ള ശരിയായ ബോധ്യവും, പഴയതിനെ തള്ളിക്കളയാതെ അതിന്റെ അന്തസത്തയെ സ്വാംശീകരിച്ച് ആനു കാലികമായി അവതരിപ്പിക്കുവാനുള്ള ഒരുക്കവും ഇന്നത്തെ പുരോഹിതസ്ഥാനി കൾക്ക് ഉണ്ടാകണം. ദൈവാശ്രയത്തോടെ അപ്പോസ്തോലിക കാലം മുത ലുള്ള സഭയുടെ ജീവിതത്തോടും വിശ്വാസാചാരങ്ങളോടും പാരമ്പര്യത്തോടും ചേർന്നു നിന്നുകൊണ്ട് പുതിയ കാലത്തിന്റെ വെല്ലുവിളികളെ തിരിച്ചറിഞ്ഞ് ദൈവജനത്തെ നയിക്കുന്നതിന് സഭയിലെ പുരോഹിതസ്ഥാനികളെ ദൈവം ശക്തീകരിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

വിളിക്കപ്പെട്ട വിളിക്ക് യോഗ്യമാകുന്നപ്രകാരം ആധുനിക കാലത്ത് തന്റെ പൗരോഹിത്യ ശുശ്രൂഷ നിർവ്വഹിച്ച് കർതൃസന്നിധിയിലേക്ക് വിളിച്ച് ചേർക്ക പ്പെട്ട ബഹുമാനപ്പെട്ട കെ. റ്റി. ഫിലിപ്പച്ചന്റെ അനുഗൃഹീത സ്മരണയ്ക്കു മുമ്പിൽ ഈ ലേഖനം സമർപ്പിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.

❑




## കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 108-ാം വാർഷിക ആഘോഷം പരുമലയിൽ

പരുമല: കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിതമായതിന്റെ 108-ാമത് വാർഷിക ആഘോഷങ്ങളുടെ ഭാഗമായി പരുമല സെമിനാരിയിൽ നടന്ന ചടങ്ങിൽ കൊച്ചി ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ കാതോലിക്കേറ്റ് പതാക ഉയർത്തി. പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, അസിസ്റ്റന്റ് മാനേജർമാരായ ഡോ. യൂഹാനോൻ റമ്പാൻ, ഫാ. വൈ. മത്തായികുട്ടി പരുമല സെമിനാരി കൗൺ സിൽ അംഗങ്ങൾ എന്നിവർ പങ്കെടുത്തു. രാവിലെ നടന്ന വിശുദ്ധ കുർബ്ബാ നയ്ക്ക് അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത മുഖ്യ കാർമികത്വം വഹിച്ചു. സഭാ സമാധാനത്തിനുവേണ്ടി പ്രത്യേകം പ്രാർത്ഥന നടത്തുകയും ചെയ്തു

# ‘Satyamev Jayate’ (Truth alone triumphs)

## Rincy John

In the early hours of 14 September 1895, around 298 Maratha sepoys of the Portuguese Indian army broke open the door of the ammunitions store at the Panjim police headquarters, gathered the arms and ammunitions and with the Maratha war cry of ‘Har Har Mahadev’, rose up in rebellion. This was the second mutiny witnessed in the Portuguese Indian army after the great mutiny of 1857 that jolted their next-door colonial neighbor in the Indian subcontinent- the British.

Blessed Alvares Thirumeni’s name was in focus as being the instigator of the mutiny alongwith fellow Goan - Mr. Ignacio Caetano de Carvalho, the Viscount of Bardez.

Mozambique was another colony of Portugal and the services of the Marathas from Goa, whose fighting spirit the Portuguese were appreciative of, was called to crush the revolt in Africa. The highhanded decree, pitiable working conditions, low wages, no guarantee of the period of stay in Africa or maintenance of their families while they were away led to a high discontentment among the soldiers. The final blow was when the soldiers were threatened to be sent to Mozambique by force and subjected to physical violence. A fertile cause for mutiny. Later, the mutineers were joined by the Ranes and the revolt became so explosive that a military expedition under the command of a royal family member had to come from Portugal.

The allegations against Blessed Alvares Thirumeni was levelled by Captain Gomes da Costa, the Administrator of Ilhas, who claimed that Bishop Alvares and Viscount of Bardez were instigating the masses and the soldiers to unite and fight for the cause “India for the Indians”. Bishop Alvares had nothing to do with the revolt save for the fact that him pleaded for the cause of Maratha Sepoys in his periodicals and thus the establishment’s needle of suspicion focused on him.

Another reason why Bishop Alvares was suspected is because that newspapers in Lisbon attributed the mutiny chiefly to Lt. Col, Julio Luis Felner, the commander of the battalion who was greatly respected by the sepoys for he treated them fairly. Interestingly, Lt. Col. Felner, was also accused of lending a voice in the defense of Blessed Alvares Thirumeni when Thirumeni was tried by the Portuguese government for ‘inciting seditious’ sentiments through his newspaper, ‘O Brado Indiano’. Lt. Col. Felner’s visiting card had been found in the possession of Bishop Alvares leading to speculation that both worked hand in gloves in inciting the mutiny.

What followed was a ruthless attempt by the government to crush any ‘anti-national’ voice. A war council was established filling the jails all those who were suspected to be associated with Ranes revolt/mutiny. Alvares Thirumeni's periodicals were banned and his press burnt. Thus, Alvares Thirumeni was forced to flee from his home state.

*This wasn’t the first time Blessed Alvares Thirumeni suffered for siding with the truth and certainly it wasn’t the last.*

As a Roman catholic priest, Padre Alvares took up the editorship of the journal, ‘A Cruz’, a religious journal dedicated to the defense of the religious and social interests of the country that appeared in 1876, after the untimely death of its editor Fr. Manuel Agostinho de Carvalho due to tuberculosis. The young Padre exposed fearlessly, in each journal issue, the excesses and the shortcomings of the Portuguese government.

The situation started to worsen with the coming of the new Archbishop- Dom Sebastião António Valente, who also became the first Patriarch of the East Indies when Goan archdiocese was elevated to the position of the Patriarchate of the East Indies in 1886. Within two months of his arrival, the Archbishop issued a decree banned ‘A Cruz’ calling it scandalous and revolutionary, forbidding the faithful from reading it.



Commemorated on 23rd September

Padre Alvares wasn’t going to take it lying down and appealed to the Crown. The Goa High Court gave a ruling in Padre Alvares’ favour. Satyamev Jayate.

The was a blow to Archbishop Valente, and he used his might to file an appeal in the Supreme Court which refused to take cognizance of his petition. Padre Alvares was forced to start another ‘A Verdade’ (meaning truth) since ‘A Cruz’ lost its readership due to the Archbishop’s orders. He also started other periodicals as well- ‘O Progresso de Goa’ and ‘Times of Goa’.

Archbishop Valente became the chairman of the governing council in 1885 and Padre Alvares decided to quit Goa owing to harassment by Archbishop Valente who now exercised both ecclesiastical as well as civil powers. The following years saw Padre Alvares accepting the Orthodox faith and discharging his ecclesiastical duties as being ordained to the Episcopate as the Metropolitan of Goa, Ceylon and India (outside Malabar).

Blessed Alvares Thirumeni continued his journalistic duties to expose the corruptions and shortcomings of the government. In the July 1895 issue of 'O Brado Indiano', a riddle was published wherein the readers had to guess the name of the army officer who did a series of offences while stationed at different places. This provoked Capt. Gomes da Costa as he felt the references were attributed to him. Capt. Gomes da Costa not only took the matter to court but also demanded that a clear explanation be made in the journal's next issue as to whether the riddle was targeted at him.

Blessed Alvares Thirumeni gave a sharp-witted response in the next edition; he stated of all the people, only Captain Gomes da Costa demanded for

such a clarification and that only he (Captain da Costa) can throw some light regarding his demand. Capt. Gomes da Costa was in a spot! The matter ended in court when the respondents explained that it's just a riddle and will remain so unless the reader comes with a solution.

Vengeful Captain Gomes da Costa plotted a revenge against the venerable bishop. On 19th August, at 7 PM, Blessed Alvares Thirumeni was returning in a horse driven car from Santa Cruz when few policemen arrested him near the Phoenix fountain. On the way, the policemen forcefully tried to snatch Thirumeni's pectoral cross and ring, to which Thirumeni offered stiff resistance and said that they could remove those only after he was dead. But the violence used against Thirumeni was so great that he was forcibly deprived of the Episcopal signia. The policemen didn't stop there. They stripped the venerable bishop of his ecclesiastical vestments and paraded him to the police station in his undergarments. Alvares Thirumeni was kept in a small filthy cell measuring 3 metres long and 1.5 metres wide smelling of urine and faeces without light, air, or even a chair.

Cases of apostasy, offences against Portugal's religion, including undue wearing of clerical vestments (a 'crime' Alvares Thirumeni was convicted and cleared of in 1890). Bishop Alvares was honorably acquitted by court on reviewing the documentary evidences. Satyamev Jayate.

Capt Gomes da Costa's vengeance wasn't satiated. He had Alvares Thirumeni arrested two days later citing treason and being a security threat both internally and externally. A leading lawyer Mr. F.X. Sales de Andrade offered security of Rs 5000 (a princely sum in those times!) for Alvares Thirumeni's bail which the judge accepted. The public prosecutor claimed that the offence was non-bailable and submitted an appeal in the High Court. Truth triumphed again as the High Court upheld the ruling of the lower court. Satyamev Jayate.

Facing innumerable persecution from the Portuguese civil and clerical authorities, Blessed Alvares Thirumeni accepted British citizenship (being a subject of British India) in 1904 and had shifted his residence, for a considerable time to Castle Rock (present day Karnataka). In 1906, Alvares Thirumeni visited Goa and this time too, the Portuguese authorities illegally detained him. The ordeal lasted more than 30 hours. The authorities had the blessings of Archbishop Valente- the Patriarch of East Indies (the same Archbishop who we read earlier as having banned 'A Cruz') to take such action. That Alvares Thirumeni was a British subject or that he was an old man was all thrown to the winds. The vengeance of the authorities knew no bounds. The British Consul in Goa had to intervene to release Thirumeni.

We can't even fathom the extent of harassment and dangers which Alvares Thirumeni had to undergo for speaking the truth and choosing the Orthodox faith. Even in his deathbed, there were attempts to make him renounce the Orthodox faith.

It is worth mentioning that the same Portuguese government authorities which had accused Thirumeni of being a traitor had sent distinguished representatives to stand in the first row of the funeral procession of Blessed Alvares Thirumeni. In the annals of history, the names of oppressors are forgotten but names of brave souls like Blessed Alvares Thirumeni, who fought for truth and justice till the last breath, are etched for eternity. Truth can never be hidden forever. Satyamev Jayate.

May the memory of Blessed Alvares Thirumeni be eternal!

References: Carmo Azevedo; Patriot and Saint- The Life Story of Bishop Mar Julius –I, Panjim 1988"Edavaka Pathrika, 1906- Kumbham."George Kurian, Saint Alvares Mar Julius (A life history), St Mary's Orthodox Church, Ribander, Goa, Pgs-141-146 (includes photographs)."Pratima Kamat, Mutiny in the Portuguese Army, Farar Far, Local resistance to colonial hegemony in Goa-1510-1912, Institute Menezes Braganza, Panaji, Goa.

## A letter written by Blessed Alvares Thirumeni to St Gregorios of Parumala

Below is the translation of a letter written by Blessed Alvares Thirumeni to St Gregorios of Parumala. In it we see the glimpse of a caring spiritual father, who like St Paul, endured numerous trials and tribulations for his flock. Indeed, reading about Blessed Alvares Thirumeni brings the imagery of St Paul the Apostle in our minds. St. Paul was called later in the ministry unlike the Twelve; Blessed Alvares Thirumeni was formerly a Roman catholic priest who accepted the True Faith later. Like St Paul, Blessed Alvares Thirumeni conducted extensive mission journeys. St. Paul was the apostle to gentiles, Blessed Alvares Thirumeni's mission field was unique to the Malankara church at those times with its focus on the Roman faithful.

St. Gregorios of Parumala appreciates Alvares Thirumeni's activities, in a letter written in Syriac to the Antiochian Patriarch dated 1899, thus - "Aboon Julius Alvares is presently in Colombo. He hasn't taken a break from preaching activities- his missionary activity is spread across India and abroad namely Colombo, Goa, Mannar (northern Sri Lanka), Panaji. He visits all these places and sends his disciples to such areas as well. Their work is mainly concentrated amongst the faithful of the Roman church."

The letter is as below:

Goa
September 1893

I left Malabar on May 28th and reached here on June 07th. Upon my arrival I was informed of the death of five members of my family which deeply saddened me. The departed ones were- my two sisters, a nephew, a niece (both children of Alvares Thirumeni's brother (s)), and my father's elder brother. I was immersed in sorrow (on account of these deaths) and it was during this period that few Christian families from Sawantwadi came to visit me. They requested that I should visit their region for their sake. Fed-up with the Roman authority they wish to accept the Orthodox faith and decided to handover the churches to me. I reached there to provide support to these communities but had to face quite a lot of obstacles instigated by the Roman priest. He appealed to the government and retained the church under him. The situation demanded that I stay there for two months. I reached back on 7th but was very tired and weary. The church at Sawantwadi has 6000 Christians. In this town we have around 1000 members of which around 600 are with us and around 300 are with the Roman church. In total, 2000 people are with the Roman church and 4000 are with us.

Our people have arranged for a temporary church until the court gives its verdict. All this led to a delay in sending the letters (to you). Please continue to pray for this new church that the Lord may bless it. The Colombo High Court gave its verdict on the Mannar Church case. Our Luiz Soares Achen took the control of the church administration. The feast of Dormition of Blessed Virgin Mary was celebrated in that church during the month of chingom (last year). My printing press is also getting ready.

I haven't yet received the 'susthakion' that was sent by the His Holiness the Patriarch. Respected brother-Mar Dionysius Metropolitan has promised to send this over. Perhaps that was not yet sent because he isn't aware of my mailing address. I request you to please ardently request him to send it as soon as possible as I am keenly waiting to read it. Please pray for my church and for me. Please do keep in touch through letters. Greetings to our priests and the laity.

Concluding with the holy kiss.

Alvares Mar Yulios (Sign)

(Published in the Edavaka Pathrika-1894 (Meenam)

References: Translated from Malayalam - 'Ezhuthukal'(Writings of Parumala Thirumeni), compiled by Joice Thottackad, Sophia Books, Kottayam, June 15, 2010, Pages 52, 186-187.

❑

# മുന്നറിയിപ്പുകളെ അവഗണിക്കാതിരിക്കുക

**(സ്ലീബാ പെരുന്നാളിന് ശേഷം ഒന്നാം ഞായർ)**

**വി. മർക്കോസ് 13:30-37 (വി. മത്തായി 24:31-44; ലൂക്കോസ് 21:29-33)**

**ഫാ. യോഹന്നാൻ കെ.** (സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)



കുസ്തന്തീനോസ് ചക്രവർത്തിയുടെ മാതാവായ ഹെലനി രാജ്ഞിയുടെ നേതൃത്വത്തിൽ കർത്താവിനെ തറച്ച ക്രൂശു കണ്ടെടുത്തതിന്റെ പെരുന്നാളാണ് നാം സ്ലീബാപെരുന്നാളായി കൊണ്ടാടുന്നത്. സെപ്റ്റംബർ മാസം 14-ാം തീയതിയാണ് സ്ലീബാപെരുനാൾ. സഭാകലണ്ടർ അനുസരിച്ച് ഏറ്റവും അവസാനത്തോളം ആറാമത്തേതുമായ കാലമാണ് സ്ലീബാക്കാലം. അത് സ്ലീബാപെരുനാളിന് ശേഷം കൂദോശ് ഈത്തോ (സഭാ ശുദ്ധീകരണം) വരെയുള്ള കാലമാണ്. യുഗാന്ത്യത്തെപ്പറ്റിയും, മനുഷ്യപുത്രന്റെ രണ്ടാം വരവിന്റെ പ്രത്യേകതകളെപ്പറ്റിയുമൊക്കെയാണ് സ്ലീബാകാലത്തിന്റെ ഏവൻഗേലിയോനിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. ഈ വേദഭാഗം പ. വലിയനോമ്പ് തുടങ്ങുന്നതിനു മുമ്പുള്ള രണ്ട് ഞായറാഴ്ചകളിലെ വേദഭാഗത്തോട് (വാങ്ങിപ്പോയ വൈദികരുടെയും - വി. മത്തായി 24:42-51), എല്ലാ മരിച്ചവരുടെയും - വി. ലൂക്കോസ് 12:32-49) അപാരമായ സാമ്യമുണ്ട്. അതിനാൽത്തന്നെ ആവർത്തനത്തിന്റെ അതിപ്രസരണം വ്യാഖ്യാനങ്ങളിലും ഉണ്ടാകും എന്ന് ഭയക്കുന്നു.

കർത്താവിന്റെ രണ്ടാം വരവിനെപ്പറ്റിയും അതിനുവേണ്ടി ഒരുങ്ങിയിരിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റിയും പഠിപ്പിക്കുവാൻ ക്രിസ്തു ഒരു യജമാനന്റെ ഉപമ പറയുകയാണ്. തങ്ങളെ ഏൽപിച്ചിരിക്കുന്ന ജോലി വിശ്വസ്തതയോടെ ചെയ്യുവാൻ പരദേശത്തേക്കു പോകുന്ന യജമാനൻ അധികാരപ്പെടുത്തുന്നു. യജമാനന്റെ മടങ്ങിവരവിൽ വിശ്വസ്തരായി കാണപ്പെടുന്നവർക്ക് ഭാഗ്യങ്ങളുണ്ടാകുന്നു. യജമാനൻ എപ്പോൾ മടങ്ങും എന്നറിയാത്തതിനാൽ ഉണർന്നും ജാഗരൂകതയോടും ഇരിക്കുന്ന ദാസന്മാർ വിശ്വസ്തരുടെ ഗണത്തിൽ ഉൾപ്പെടുന്നു. ഈ ഉപമയാണ് ക്രിസ്തു തന്റെ ശിഷ്യന്മാർക്ക് യുഗാന്ത്യകാലത്തെപ്പറ്റി നൽകുന്നത്. ഞായറാഴ്ച സന്ധ്യയുടേതിൽ ഇതേ ആശയം തന്നെ വി. ലൂക്കോസ് പറയുമ്പോൾ, പ്രഭാതത്തിന്റെ ഏവൻഗേലിയോൻ വാങ്ങിപ്പോയ വൈദികരുടെ ഞായറാഴ്ച വി. കുർബാന സമയത്ത് വായിക്കുന്ന വേദഭാഗമാണ്.

**1. മുന്നറിയിപ്പുകൾ ഗൗരവമായി എടുക്കുന്നത് ജാഗ്രതയുടെ അടയാളമാണ്**

വി. മർക്കോസിന്റെ സുവിശേഷത്തിൽ യേശുവിന്റെ രണ്ട് ചെറിയ പ്രഭാഷണങ്ങളാണ് ഉള്ളത്. ഒന്ന് നാലാം അദ്ധ്യായത്തിലുള്ള ഉപമാപ്രഭാഷണവും പതിമൂന്നാം അദ്ധ്യായത്തിലെ യുഗാന്ത്യത്തേയും മനുഷ്യപുത്രന്റെ ആഗമനത്തേയും കുറിച്ചുള്ള പ്രഭാഷണവും. പ്രകൃതി ദുരന്തങ്ങളെക്കുറിച്ച് മാത്രമല്ല, ആത്മീയ ജീവിതത്തിനും നിരന്തരമായ ജാഗരൂകത വേണം എന്നുള്ള ചിന്തയാണ് ഒന്നാമതായി നാം ഈ വേദഭാഗത്തിൽ നിന്നും മനസ്സിലാക്കുന്നത്. മനുഷ്യപുത്രന്റെ ആഗമനത്തെക്കുറിച്ചാണ് ചർച്ച ചെയ്യുന്നത്. വെളിപാടാത്മക ഭാഷയാണ് യേശു ഉപയോഗിക്കുന്നത്. അതുകൊണ്ടുതന്നെ മനുഷ്യന്റെ സമയക്രമത്തിൽ നിന്നും ദൈവിക സമയക്രമത്തിലേക്കുള്ള മാറ്റത്തെപ്പറ്റി ക്രിസ്തു പറയുന്നു. അത് സ്വർഗ്ഗത്തിലെ ദൂതന്മാർക്കോ, പുത്രനായ യേശുക്രിസ്തുവിനു പോലുമോ മനുഷ്യപുത്രന്റെ ആഗമനം എപ്പോഴാണെന്ന് അറിയുകയില്ല (13:33, 35). അതിനാൽ യുഗാന്ത്യത്തെ സ്വാഗതം ചെയ്യാനുള്ള മാർഗ്ഗം നിതാന്തമായ ജാഗരൂകത തന്നെ. ഇത് ഏത് കാലയളവിനും ആവശ്യമാണ്.

പഴമവായനയിലെ വേദഭാഗങ്ങളെല്ലാം തന്നെ മുന്നറിയിപ്പുകൾ ഗൗരവമായി എടുക്കേണ്ടതിന്റെ സൂചനകളാണുള്ളത്. കനാൻ ദേശത്ത് ഉണ്ടാകാൻ പോകുന്ന വരൾച്ചയുടെയും അറുതിയുടെയും കെടുതികൾ മുമ്പുകൂട്ടി കണ്ട് യൗസേഫ് മിസ്രയീം ദേശത്തെ ക്ഷാമത്തിൽ നിന്നും രക്ഷിക്കുന്നു. അതിനാലാണ് യൗസേഫിന്റെ സഹോദരങ്ങൾ ധാന്യത്തിനായി മിസ്രയീമിലേക്ക് വരാൻ ഇടയായത് (ഉൽപത്തി 42:1-8). വരുവാനുള്ള ന്യായവിധിയെപ്പറ്റി ഹോശേയ പ്രവാചകൻ ഇസ്രായേൽ ജനതയോട് ആവർത്തിക്കുന്നു (ഹോശേയ 5:1-5). നെബുഖദ്നേസർ രാജാവിന്റെ മുമ്പിൽ ദാനിയേലിന്റെ സ്വപ്നവ്യാഖ്യാനവും (ദാനിയേൽ 4:4-9), ഇസ്രായേൽ ജനതയ്ക്ക് യെശയ്യാ പ്രവാചകന്റെ ആശ്വാസന്ദേശവും (യെശയ്യാവ് 57:14-20) നാം വിവിധ രീതിയിലുള്ള മുന്നറിയിപ്പായിട്ടാണ് എടുക്കേണ്ടത്. ഈ മുന്നറിയിപ്പുകളെ ഗൗരവമായി എടുക്കുമ്പോഴാണ് നാം ജാഗരൂകരായി കാണപ്പെടുന്നത്. അതിനാലാണ് ജാഗ്രതയുടെ പ്രാധാന്യം വിളിച്ചോതുന്ന ഉപമ യജമാനന്റേയും ദാസന്റേയും കഥയിൽക്കൂടി ക്രിസ്തു എല്ലാവരോടുമായി പറയുന്നത് (13:37). തന്നെ ഏൽപിച്ച ജോലി ഉത്തരവാദിത്വബോധത്തോടെ ചെയ്യുകയും, യജമാനനുവേണ്ടി ഉണർന്നിരിക്കുകയും ചെയ്യുമ്പോൾ യജമാനൻ വരുമ്പോൾ അവനോടൊപ്പമുള്ള വാസത്തിന് ഇടയാകുവാൻ അതിനാൽ സംഗതി വരും. അതിനാൽ ദൈവിക സമയക്രമത്തിലേക്ക് നമ്മെ സ്വയം മാറ്റുവാൻ നാം അദ്ധ്വാനിക്കേണ്ടതുണ്ട്.

**2. നാം മറ്റൊരു ക്രിസ്തുവായി മാറാനുള്ള ആഹ്വാനം**

'താങ്കൾ യേശുവാണോ?' എന്ന ടൈറ്റിലുള്ള കഥ നമുക്ക് സുപരിചിതമാണ്. അന്ധനായ ആപ്പിൾ കച്ചവടക്കാരനെ സഹായിക്കുന്ന മനുഷ്യനെ, യേശുവായിട്ടാണ് അയാൾ കാണുന്നത്. നിത്യജീവിതത്തിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യം മറ്റുള്ളവരിലേക്ക് നൽകുന്ന ജീവിതക്രമം എല്ലാ മനുഷ്യരിലും ഉണ്ടാകുമ്പോഴാണ് യേശുക്രിസ്തുവിന്റെ ദ്വിതീയാഗമനം സംഭവിക്കുന്നത്. പ്രപഞ്ചത്തിലുണ്ടാകുന്ന മാറ്റങ്ങളിൽ നിന്ന് ക്രിസ്തുവിന്റെ പുനരാഗമനത്തിന്റെ അടയാളങ്ങൾ ദർശിച്ച് യേശു അവിടെയുണ്ട്, ഇവിടെയുണ്ട് എന്ന് പറയുന്നവരെ വിശ്വസിക്കേണ്ടതില്ലെന്നും, മറിച്ച്, യേശുദർശനം നമ്മിലൂടെ മറ്റുള്ളവർക്ക് ഉണ്ടാകണമെന്നും യുഗാന്ത്യവേളയെപ്പറ്റി ക്രിസ്തു പറയുന്നു (മത്തായി 24:29-36). മനുഷ്യരുടെ ആവശ്യങ്ങളിൽ യേശുക്രിസ്തുവിനേപ്പോലെ സഹായിക്കുവാൻ നമുക്ക് സാധിക്കുന്ന കാലമാണ് യുഗാന്ത്യവേളകളിലെ പ്രത്യേകത. അപ്പോൾ മാത്രമേ 'രക്ഷ' എന്നത് ക്രിസ്തുവിന്റെ ദാനം മാത്രമല്ല; മറിച്ച് നമ്മുടെ പ്രവൃത്തികൾക്കുള്ള പ്രതിഫലം കൂടിയാണ് എന്ന് നാം മനസ്സിലാക്കുന്നത്. ദൈവ-മനുഷ്യ സഹകരണത്തിന്റെ ഫലമായിട്ടാണ് രക്ഷ ലഭിക്കുന്നത്. ആ രക്ഷയ്ക്കുവേണ്ടി ദൈവം ചുമതലപ്പെടുത്തിയ നാം ഓരോരുത്തരും ക്രിസ്തുവിനുവേണ്ടി അധ്വാനിക്കുന്ന ദാസന്മാരാണ്. അവനെ സ്വീകരിക്കുവാൻ ഒരുങ്ങുന്നവരാണ്.

122-ാം സങ്കീർത്തനം 6-7 വാക്യങ്ങളിൽ യെരുശലേം ദേവാലയത്തിൽ നിൽക്കുന്ന ഭക്തർ പരസ്പരം സമാധാന ആശംസകൾ നടത്തുന്നതായി പറയുന്നു. യെരുശലേമിൽ നീതിയും ന്യായവും സ്ഥാപിക്കുന്നതിനോടൊപ്പം അതിനെ സ്നേഹിക്കുന്നവർക്കും സമാധാനം ഉണ്ടാകുന്നു. അങ്ങനെ സുരക്ഷിതത്വത്തിന്റേയും സ്നേഹത്തിന്റേയും കരുതലിന്റേയും ജീവിതം ഓരോ ഭക്തനും ഉണ്ടാകുന്നു. അവിടെയാണ് യഥാർത്ഥമായി ദൈവത്തെ ദർശിക്കാനാവുക. ഈ ചിന്തയാണ് സഭാമക്കളായ നാം ഓരോരുത്തർക്കും ഉണ്ടാകേണ്ടത്. ഉണർന്നും ജാഗരൂകതയോടും ഇരിക്കുന്നതിനോടൊപ്പം ഓരോ മനുഷ്യനേയും ദൈവമായി കണ്ട് സ്വീകരിച്ചാനയിക്കുവാൻ നമുക്കിടയാകണം. യഥാർത്ഥത്തിൽ യുഗാന്ത്യത്തിന്റെ അടയാളം ഇതായിരിക്കും. അപരനെ ക്രിസ്തുവായി കണ്ട് സ്നേഹിക്കുക - എന്നത്.

## മണർകാട് പള്ളിയുടെ വിധി സമാധാനാന്തരീക്ഷം സൃഷ്ടിക്കുവാൻ കാരണമാവണം: മാർ ദീയസ്കോറോസ്

കോട്ടയം; മണർകാട് സെന്റ് മേരീസ് പള്ളി മലങ്കര ഓർത്തഡോക്സ് സഭയുടെ ഭാഗമാണെന്നും, പള്ളി 1934-ലെ ഭരണഘടന അനുസരിച്ച് ഭരിക്കപ്പെടണമെന്നും കോട്ടയം സബ് കോടതി നൽകിയ ഉത്തരവ് സമാധാന അന്തരീക്ഷം സൃഷ്ടിക്കുന്നതിന് കാരണമാവണം എന്ന് മലങ്കര ഓർത്തഡോക്സ് സഭ സുന്നഹദോസ് സെക്രട്ടറിയും കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലീത്തായുമായ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്. 1934-ലെ ഭരണഘടന അനുസരിക്കുന്നവരുടെ പൊതുയോഗം വിളിച്ചുകൂട്ടി അതേ ഭരണഘടന അനുസരിച്ച് ഭരണസമിതിയെ തിരഞ്ഞെടുത്ത് പുതിയ ഭരണസമിതിക്ക് അധികാരം കൈമാറണമെന്നും, കണക്കുകളും മറ്റു റെക്കോർഡുകളും താക്കോലും കോടതി മുഖാന്തിരം പുതിയ ഭരണസമിതിക്ക് നൽകണമെന്നുമാണ് ഉത്തരവ്. അപ്രകാരം നിലവിൽ വരുന്ന ഭരണസമിതിയെ ആരും തടസപ്പെടുത്തരുതെന്നും കോടതി പ്രഖ്യാപിച്ചു.

നിലവിലില്ലാത്ത വിശ്വാസ വ്യത്യാസങ്ങളുടെ പേരുപറഞ്ഞ് ഇനിയും വിഘടിച്ചു നിൽക്കാതെ കോടതി തീർപ്പ് അനുസരിച്ച് ഒരു ആട്ടിൻകൂട്ടമായി 1958 മുതൽ 1975 വരെ നിലനിന്നതുപോലെ തുടരുവാൻ ഈ വിധി മുഖാന്തിരമായിത്തീരുമെന്ന് പ്രത്യാശിക്കുന്നു. ഒരേ ആരാധനയും ഒരേ പാരമ്പര്യവും കാത്തുസൂക്ഷിക്കുന്ന ഇരുവിഭാഗവും തമ്മിൽ കലഹിപ്പിക്കുവാനുള്ള ചില തല്പരകക്ഷികളുടെ സ്ഥാപിത താല്പര്യം ജനം മനസ്സിലാക്കി ഉചിതമായ തീരുമാനങ്ങൾ കൈക്കൊള്ളണമെന്നും മാർ ദീയസ്കോറോസ് കൂട്ടിച്ചേർത്തു.

©MAR KURIAKOSE DAYARA, PAMPADY

പി. സി. യോഹന്നാൻ റമ്പാച്ചന്റെ 12-ാം ഓർമ്മദിനാചരണത്തോടനുബന്ധിച്ച് ഇന്ന് അഭിവന്ദ്യ ഡോ.മാത്യൂസ് മാർ സേവേറിയോസ് വി. കുർബ്ബാന അർപ്പിക്കുകയും തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു.

ഐ.സി.സി ഡെവലപ്മെന്റ് അംപയറിങ്ങ് പാനലിലെ യുഎ.ഇ. യിൽ നിന്നുള്ള ഏക മലയാളി ഷിജു സാം മണ്ണിൽ.

ഷാർജ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.

മുൻ കേരള മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി പാമ്പാടി ദയറ സന്ദർശിച്ചു.

## കെ.പി.സി.സി. ഭാരവാഹികളായി നിയമിതരായ സഭാംഗങ്ങൾ

കെ.പി.സി.സി ജനറൽ സെക്രട്ടറിയായി നിയമിതനായ അഡ്വ. കോശി എം. കോശി മാവേലിക്കര.

കെ.പി.സി.സി സെക്രട്ടറിയായി നിയമിതനായ സുനിൽ പി ഉമ്മൻ. സഭാ മാനേജിംഗ് കമ്മിറ്റിയംഗമാണ്. പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗം.

കെ.പി.സി.സി സെക്രട്ടറിയായി നിയമിതനായ സൈമൺ അലക്സ്. അഞ്ചൽ സെൻറ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി ഇടവക അംഗം.

കെ.പി.സി.സി സെക്രട്ടറിയായി നിയമിതയായ സുധാ കുര്യൻ വാകത്താനം.

കെ.പി.സി.സി. നിർവ്വാഹക സമിതിയിലേക്ക് തിരഞ്ഞെടുക്കപ്പെട്ട ബാബുജി ഈശോ (പത്തനംതിട്ട). സഭാ മാനേജിംഗ് കമ്മിറ്റി അംഗമാണ്.

**Indian Orthodox Church in Germany celebrated the Holy Liturgy in Hannover on 12.09.2020**



**കാതോലിക്കേറ്റിന്റെ 108-ാമത് സ്ഥാപന വാർഷികത്തോട് അനുബന്ധിച്ചു വഞ്ചിത്ര മാർ ബസ്ഹാനനിയ ഓർത്തഡോക്സ് ദേവാലയത്തിൽ കുറിയാക്കോസ് മാർ ക്ലിമ്മിസ് മെത്രാപ്പോലീത്താ പ. സഭയ്ക്കുവേണ്ടി പ്രത്യേക പ്രാർത്ഥന നടത്തുകയും ദേവാലയങ്കാണത്തിൽ കാതോലിക്കേറ്റ് പതാക ഉയർത്തുകയും ചെയ്തു.**



**പൗരസ്ത്യ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ നൂറ്റിയെട്ടാം വാർഷികാഘോഷത്തിന്റെ ഭാഗമായി കത്തീഡ്രൽ ദേവാലയത്തിൽ കടമ്പനാട് ഭദ്രാസനാധിപൻ ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ കാതോലിക്കേറ്റ് പതാക ഉയർത്തുന്നു.**



**മലയാള സാഹിത്യത്തിൽ പി.എച്ച്.ഡി. (എം.ജി) നേടിയ തോമസ് കുരുവിള. കോട്ടയം ബസേലിയോസ് കോളജ് മലയാളം വിഭാഗം മേധാവിയും വാഴൂർ സെന്റ്.പീറ്റേഴ്സ് പള്ളി ഇടവക അംഗവുമാണ്, വാഴൂർ ചെമ്പകശ്ശേരിൽ സി. ടി. കുരുവിളയുടെയും ഏലിയാമ്മയുടെയും മകനാണ്. സി.എം.എസ്. കോളജ് ഫിസിക്സ് വിഭാഗം അസി. പ്രൊഫ. റിൻസി തോമസാണ് ഭാര്യ.**

## മുളന്തുരുത്തി പള്ളിക്കേസ്

കൊച്ചി: മുളന്തുരുത്തി മാർത്തോമൻ പള്ളിയെ സംബന്ധിച്ച ഹൈക്കോടതിയിലെ കേസ് സെപ്റ്റംബർ 30-ലേക്കു തുടർ വാദത്തിനായി മാറ്റി. ഇടവകയിൽ മരണം ഉണ്ടാകുന്നപക്ഷം ഓർത്തഡോക്സ് സഭയിലെ വികാരിക്ക് മാർത്തോമൻ പള്ളി തുറന്നു ശവസംസ്ക്കാര ശുശ്രൂഷകൾ നടത്തുന്നതിനു അനുവദിച്ചു.



## സ്ലീബാദാസ സമൂഹം 96-ാം വാർഷികം കണ്ടനാട് കർമ്മേൽ ദയറായിൽ ആചരിച്ചു

കണ്ടനാട്: സ്ലീബാ ദാസ സമൂഹത്തിന്റെ 96-ാം വാർഷികം സെപ്റ്റംബർ 14-ാം തീയതി കണ്ടനാട് കർമ്മേൽ ദയറായിൽ ആചരിച്ചു. രാവിലെ നടന്ന വി. കുർബാനക്ക് സ്ലീബാദാസ സമൂഹം അധ്യക്ഷൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിച്ചു. തുടർന്ന് കൊടിയേറ്റ് നടത്തി. പിന്നീട് നടന്ന സഹകാരിമാരുടെ യോഗം മാർ ഐറേനിയോസ് ഉത്ഘാടനം ചെയ്തു. പരിശുദ്ധ സഭയുടെ പുരാതനമായ ഈ പ്രസ്ഥാനത്തിലെ പിൻ തലമുറക്കാരായ നാമോരോരുത്തരും സഹനത്തിന്റെയും സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും പ്രതീകമായ കുരിശിന്റെ സ്നേഹിതൻമാരാകുമ്പോഴാണ് ഉത്തമ മനുഷ്യരായിത്തീരുന്നതെന്നും അതുവഴി സമൂഹത്തിന് നാം മാതൃകയായി പ്രവർത്തിക്കണമെന്നും തിരുമേനി ഉത്ഘാടന സന്ദേശത്തിൽ പറഞ്ഞു. സ്ലീബാ ദാസ സമൂഹം ജനറൽസെക്രട്ടറി ഫാ. സോമു കെ സാമുവേൽ 2019-20 വർഷത്തിലെ വാർഷിക റിപ്പോർട്ട് അവതരിപ്പിച്ചു. ശെമവൂൻ റമ്പാൻ, കെ. കെ. ജോർജ്ജ്, സഭാ മാനേജിങ്ങ് കമ്മറ്റി അംഗം റെജി മാത്യു, വി. കെ. വർഗീസ് എന്നിവർ പ്രസംഗിച്ചു.



## കൊല്ലാട് വർഗീസ് നിര്യാതനായി

വലിയ സഭാസ്നേഹിയും മലങ്കരസഭയുടെ കഴിഞ്ഞ 70 വർഷത്തെ പ്രധാന സംഭവങ്ങളുടെയെല്ലാം ദൃക്സാക്ഷിയുമായിരുന്ന കൊല്ലാട് പുലിമലക്കുന്നേൽ പുത്തൻപറമ്പിൽ വർഗീസ് നിര്യാതനായി. 12-നു ശനിയാഴ്ച കൊല്ലാട് പള്ളിയിൽ സംസ്ക്കരിച്ചു.

മനോരമയിലെ മുൻ ഉദ്യോഗസ്ഥനായിരുന്നു. അവിവാഹിതനായിരുന്ന അദ്ദേഹം പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ കാലം മുതൽ ദേവലോകം കാതോലിക്കേറ്റ് അരമനയിലെ ഒരു സ്ഥിരം സന്ദർശകനും സഭാനേതാക്കളുടെ ഒരു സഹായിയും ആയിരുന്നു. ഫോട്ടോസ്റ്റാറ്റ് ഇല്ലാതിരുന്ന കാലത്ത് പ്രധാന രേഖകളുടെയെല്ലാം ഫോട്ടോ എടുക്കുകയാണ് ചെയ്തിരുന്നത്. ദേവലോകത്തു നിന്നും രേഖകൾ കോട്ടയത്തു സ്റ്റുഡിയോയിൽ കൊണ്ടുപോയി ഫോട്ടോ എടുത്ത് തിരികെ എത്തിക്കാൻ സഭാനേതൃത്വം വിശ്വസ്തതയോടെ നിയോഗിച്ചിരുന്നത് വർഗീസിനെ ആയിരുന്നു. കുറെക്കാലം സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായോടൊപ്പം ഭിലായിയിൽ സേവനം അനുഷ്ഠിച്ചിരുന്നു.



**പുത്തൻകുരിശ് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തോഡോക്സ് ഇടവക സഹിച്ച ത്യാഗോജ്ജ്വലമായ പോരാട്ടത്തെ മുൻനിർത്തി ഇടവകയ്ക്ക് കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ആദരവ് - സമർപ്പണം 2020.**




## സ്വത്തല്ല; സ്വത്വബോധമാണ് പ്രധാനം: ഡോ. മാത്യൂസ് മാർ തീമോത്തിയോസ്

ചെങ്ങന്നൂർ: മലങ്കരസഭ സ്വത്തിനല്ല സ്വത്വബോധത്തിനാണ് അതീവ പ്രാധാന്യം നൽകുന്നതെന്ന് ഓർത്തഡോക്സ് സഭ ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് പ്രസ്താവിച്ചു.

കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 108 –ാം വാർഷികത്തിന്റെ ഭദ്രാസനതല സമ്മേളനം പിരളശ്ശേരി സെന്റ് ജോർജ് ഓർത്തഡോക്ൾസ് കാതോലിക്കേറ്റ് സിംഹാസന പള്ളിയിൽ ഉത്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം. രാജ്യത്ത് നിലവിലുള്ള നിയമങ്ങൾ അനുസരിച്ച് കാതോലിക്കേറ്റിന്റെ കീഴിൽ ഒരു സഭയായി തീരുവാൻ വിഘടിത വിഭാഗം അനുരഞ്ജനത്തിന്റെ പാത സ്വീകരിക്കണമെന്ന് അദ്ദേഹം പറഞ്ഞു.

ഭദ്രാസന സെക്രട്ടറി ഫാ. മാത്യു എബ്രഹാം കാരയ്ക്കൽ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. ഡോ. ബിജു തോമസ് കാരിച്ചാൽ മുഖ്യ പ്രഭാഷണം നടത്തി. ഭദ്രാസന സുവിശേഷ സംഘം വൈസ് പ്രസിഡന്റ് ഫാ. തോമസ് കൊക്കാപ്പറമ്പിൽ ഭക്തിപ്രമേയം അവതരിപ്പിച്ചു. ജോൺ ദാനിയേൽ കോർ എപ്പിസ്ക്കോപ്പാ, ഫാ. തോമസ് ജോസഫ്, ഫാ. തോമസ് പി. നൈനാൻ, സി. സി.ചെറിയാൻ, സുനിൽ പി ഉമ്മൻ, ബിജു മാത്യു, ഡോ. ബിൻസി റെജി മാത്യു വർഗീസ്, അഖിൽ ജോസഫ്, എബ്വെസ് റ്റി. മാത്യു എന്നിവർ പ്രസംഗിച്ചു. കാതോലിക്കേറ്റ് സ്ഥാപന വാർഷികത്തോടനുബന്ധിച്ച് ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ വി.കുർബാനയും സമ്മേളനങ്ങളും നടത്തപ്പെട്ടു.

പിരളശ്ശേരി സെന്റ് ജോർജ് കാതോലിക്കേറ്റ് പള്ളിയിൽ രാവിലെ നടന്ന വി. കുർബാനക്ക് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മുഖ്യകാർമികത്വം വഹിച്ചു. റിട്ടയേർഡ് പ്രീസ്റ്റ് ഫെല്ലോഷിപ്പ് അംഗങ്ങൾ സഹകാർമ്മികരായിരുന്നു.



**കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 108-ാമത് വാർഷിക ദിനാചരണത്തോടനുബന്ധിച്ച് ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ പാമ്പാടി ദയറായിൽ കാതോലിക്കേറ്റ് പതാക ഉയത്തിയപ്പോൾ.**



**പാമ്പാടി ദയറായിൽ ആരംഭിച്ച 'താബോർ ഗാർഡൻസ് & നേഴ്സറി' യുടെ പ്രവർത്തനോത്ഘാടനം ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. വിവിധങ്ങളായ ചെടി തൈകൾ ലഭ്യമാണ്. കൂടുതൽ വിവരങ്ങൾക്കായി ബന്ധപെടുക. Mob: 6238231322**



**പൗരസ്ത്യ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ നൂറ്റിയെട്ടാം വാർഷികാഘോഷത്തിന്റെ ഭാഗമായി ബാംഗ്ലൂർ ഓർത്തഡോക്സ് അരമനയിൽ ഭദ്രാസനാധിപൻ ഡോ. എബ്രഹാം മാർ സെറാഫിം കാതോലിക്കേറ്റ് പതാക ഉയർത്തി.**



**അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ പോളിക്കാർപ്പോസ് മുള്ളരിങ്ങാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ പ്രവേശിച്ച് ധൂപപ്രാർത്ഥന നടത്തി.**